ചെങ്ങന്നൂർ ഭദ്രാസന മുഖപത്രം

# ബഥേൽ പത്രിക

വാല്യം 28 ലക്കം 12

ഡിസംബർ 2015



... ഇന്നുളവായ മഹാശ്ചൈര്യം കണ്ടുബുധന്മാർ വിസ്മിതരായ്
ഒരു പൈതലിതാ പുൽക്കൂട്ടിൽ കീറത്തുണിയിൽ മേവുന്നു...








# വെറുമയാക്കപ്പെട്ട ദൈവസ്നേഹം

ദാരിദ്ര്യത്തിൽ അപമാനകരമായിട്ട് ഒന്നും ഇല്ല എന്ന് ഭൂമിയെ പഠിപ്പിച്ച ഉത്സവമാണ് ക്രിസ്തുമസ്. കീറത്തുണിയിൽ പൊതിയപ്പെട്ട്, ഭംഗിയില്ലാത്ത, ദുർഗന്ധം വമിക്കുന്ന, മടുപ്പ് ഉളവാക്കുന്ന ഒരു പുൽത്തൊട്ടിയിൽ ഒരു മഹാശ്ചര്യമായി അവൻ വന്നു പിറന്നു. കാഴ്ചയിൽ അവൻ എളിയവൻ എന്ന് തോന്നിയേക്കാം. എന്നാൽ അഗ്നിമയന്മാർക്കും ഈറേന്മാർക്കും ഭയത്തിനു ഹേതുവായോൻ ഇതാ ഹീനമായ ഈ പുൽത്തൊട്ടിയിൽ പുഞ്ചിരി തൂകി കിടക്കുന്നു.

മനുഷ്യന്റെ മനുഷ്യത്വം നിഷേധിക്കപ്പെട്ട ഇടമാണ് പുൽക്കൂട്. തച്ചനായ ഒരു മനുഷ്യൻ തന്റെ നിറവയറുള്ള ഭാര്യയുമായി സത്രങ്ങളായ സത്രങ്ങളിൽ മുട്ടിവിളിച്ച് ഇടം ലഭിക്കാതെ പ്രതിസന്ധിയിലാകുമ്പോൾ മിണ്ടാപ്രാണികളായ മൃഗങ്ങൾ തങ്ങളുടെ ഇടം നഷ്ടപ്പെടുത്തി ദൈവപുത്രനു ഇടം ഒരുക്കിക്കൊടുക്കുന്നു. ആ രാത്രിയിൽ പിന്നെ ജോസഫിനു മറിയത്തിന് ഒരു കുറവും ഉണ്ടാകുന്നില്ല. മനുഷ്യന്റെ സങ്കൽപത്തിൽ മാത്രമുള്ള സ്വപ്നങ്ങളിൽ മാത്രം അവൻ കണ്ടിട്ടുള്ള സ്വർഗ്ഗീയ ഭൂതഗണം താരാട്ടുമായി അവിടെയെത്തുന്നു. ഉള്ളിൽ നിറയെ സ്നേഹവുമായി തികച്ചും ദരിദ്രരായ ഇടയന്മാർ അവിടെ എത്തുന്നു. നക്ഷത്രജാലങ്ങളിൽ തേജോമയമായ ഒരു നക്ഷത്രത്തെ മാത്രം ലക്ഷ്യംവെച്ച് കിഴക്കുനിന്നും വിദ്വാന്മാർ അവനെ തേടി എത്തുന്നു. പൊന്നും മൂരും കുന്തിരിക്കവും അവർ കാഴ്ചയായി അർപ്പിക്കുന്നു.

“സർവ്വലോകത്തിനുമുണ്ടാകുവാനുള്ളോരു മഹാ സന്തോഷം” എന്തിനെയും പുഞ്ചിരിയാക്കി മാറ്റാമെന്ന് ലോകത്തിനു മുഴുവൻ ആനന്ദകരണമായി ദിവ്യശിശു നമ്മെ പഠിപ്പിക്കുന്നു. ദരിദ്രന്റെ മീതെയും ചില പ്രസാദവർഷങ്ങൾ ദൈവം ചൊരിയും എന്ന് നമ്മെ ഓർമ്മിപ്പിക്കുന്ന രാവാണ് ക്രിസ്തുമസ്. മഞ്ഞണിഞ്ഞ ആ രാവിൽ നിസ്വന്മാരിൽ ആനന്ദമാരി പെയ്തിറങ്ങിയപ്പോൾ വാർത്തയെത്തിയ ഹേരോദാവിന്റെ കൊട്ടാരത്തിൽ ഭീതിയുടെ കരിനിഴലാണ് പടർന്നത്. ഇന്നും ആഘോഷങ്ങളെ സന്തോഷമാക്കുവാൻ കഴിയാതെ പോകുന്നത് വെറുമയാക്കപ്പെടുന്നതിനുള്ള സന്തോഷം ഉൾക്കൊള്ളുവാനുള്ള മനസ്സ് നഷ്ടമാകുന്നതുകൊണ്ടാണ്.

മൂന്ന് അടയാളങ്ങളാണ് മാലാഖമാർ ഇടയന്മാർക്കു കാട്ടിക്കൊടുത്തത്. ഒന്ന് മനുഷ്യന്റെ മനുഷ്യത്വം നിഷേധിക്കുന്ന പശുത്തൊട്ടിൽ, രണ്ട് ദാരിദ്ര്യത്തിന്റെ ഉത്തമ ഉദാഹരണമായ കീറ്റുശീല. മൂന്ന് നിസ്സഹായതയുടെ പ്രതീകമായ ശിശു. കരയുവാനല്ലാതെ മറ്റൊന്നിനും കഴിവില്ലാത്ത ശിശു. മനുഷ്യന്റെ നിസ്സാരതയെ അവനു ബോധ്യപ്പെടുത്തിക്കൊടുക്കാൻ ദൈവത്തോടുള്ള സമത്വം മുറുകെ പിടിക്കാതെ ദാസവേഷമെടുത്ത് മനുഷ്യനായി തീർന്ന ദൈവപുത്രൻ. മനുഷ്യൻ എത്ര നിസാരൻ എന്ന് ലോകത്തെ ബോധ്യപ്പെടുത്താൻ താൻ നിസ്സാരനായി തീരുന്നു. വർത്തമാനകാല സംഭവ വികാസങ്ങൾ നമുക്ക് അത് ബോധ്യപ്പെടുത്തി. ധനവും ആഡംബരങ്ങളും സുരക്ഷിതത്വങ്ങളും ഒരു മഴക്കെടുതിക്ക് മുന്നിൽ ഒന്നും ഇല്ല എന്ന് ചെന്നൈ പ്രളയം നമുക്ക് കാട്ടിത്തന്നു.

മനുഷ്യൻ ഇന്ന് ആശങ്കകളുടെയും നിരാശയുടെയും മദ്ധ്യത്തിലാണ്. നമുക്ക് നഷ്ടപ്പെട്ടുപോയ ആ പുഞ്ചിരിയെ വീണ്ടെടുക്കാൻ ഈ ക്രിസ്തുമസ് കാലം നമ്മെ സഹായിക്കട്ടെ.

എല്ലാ മാന്യവായനക്കാർക്കും ക്രിസ്തുമസ് - പുതുവത്സരാശംസകൾ നേരുന്നു.

**ഫാ. ഏബ്രഹാം കോശി കുന്നുംപുറത്ത്**




ഡിസംബർ 2015 വാല്യം: 28 ലക്കം: 12



**Bethel Pathrika. P.B. No. 38,**
**Chengannur, Kerala. 689121**
**Ph. / Fax : +91 479 2451331**
**E-mail: bethelpatrika@gmail.com**
**website : www.bethelpatrika.org**

# താളുകളിൽ...




**വരിസംഖ്യ**

**1 വർഷം** ₹ 130
**2 വർഷം** ₹ 260
**5 വർഷം** ₹ 650

**പരസ്യ നിരക്കുകൾ**

| | |
|---|---|
| Cover Back Multy | ₹ 6000 |
| Front Inner Multy | ₹ 4000 |
| Back Inner Multy | ₹ 3500 |
| Inner BW Half | ₹ 1500 |
| Favours received | ₹ 500 |
| Matrimonial | ₹ 500 |

# സാമൂഹിക മാധ്യമങ്ങളിലെ ചതിക്കുഴികൾ

ആശയ വിനിമയ രംഗത്ത് അതിശ്രീഘ്രമായ മാറ്റങ്ങൾക്കാണ് സാമൂഹ്യ മാധ്യമങ്ങൾ വഴിതുറന്നത്. പരമ്പരാഗതമായ രീതികളെയും സങ്കല്പങ്ങളെയും പാടെ തകിടംമറിച്ച് സാമൂഹ്യ മാധ്യമങ്ങൾ ലോകത്തെ നിയന്ത്രിക്കുന്ന കാലമാണ്. ദൂരത്തെ കീഴടക്കാനും വേഗത്തിൽ ലക്ഷ്യം കൈവരിക്കാനും, വിവര സാങ്കേതികവിദ്യ കൂടുതൽ മികവോടെ കൈമാറുവാനും സാമൂഹിക മാധ്യമങ്ങൾ നൽകുന്ന സേവനം ആർക്കും വിസ്മരിക്കുവാൻ കഴിയുകയില്ല.

സാമൂഹിക മാധ്യമങ്ങളുടെ അപദാനങ്ങളെ കൊട്ടിഘോഷിക്കുമ്പോഴും അതുയർത്തുന്ന ഭീതിജനകമായ ചില വെല്ലുവിളികൾ നമുക്ക് കണ്ടില്ലാ എന്ന് നടിക്കാൻ കഴിയുകയില്ല. ഈ അടുത്ത കാലത്ത് ഇൻഡ്യൻ എക്സ്പ്രസ് പത്രത്തിൽ ഞാൻ വായിച്ച ചില വാർത്തകൾ സാമൂഹിക മാധ്യമങ്ങളുടെ ദുരന്തപ്രാപകമായ ഉപയോഗങ്ങളെപ്പറ്റി ചില അസ്വസ്ഥതകൾ ഉയർത്തിയതാണ് ഈ ഇടയലേഖനത്തിന്റെ ആധാരം. ഭാരതത്തിൽ നിന്ന് സാമൂഹിക മാധ്യമങ്ങളുടെ സ്വാധീന വലയത്തിൽ ചിലർ ഐ.എസ്.എസ്. പോലെയുള്ള അത്യന്തം അപകടകാരികളായ ഭീകര സംഘടനകളിൽ ചേരുന്നു എന്ന വാർത്ത നമ്മുടെ കണ്ണു തുറപ്പിക്കേണ്ടതാണ്. ദുബായിൽ ജനിച്ചു വളർന്ന ഒരു ക്രിസ്തീയ പെൺകുട്ടി തന്റെ മതവും കുടുംബവും ഉപേക്ഷിച്ച് ഈ ഭീകര സംഘടനയിൽ ചേർന്ന് പ്രവർത്തിക്കുവാൻ സാമൂഹിക മാധ്യമങ്ങളുടെ പ്രലോഭത്താൽ തീരുമാനമെടുത്തു എന്നു വായിച്ചപ്പോൾ സഭയും സമൂഹവും ഒരു ലോകമഹായുദ്ധം ഉണ്ടായാൽപോലും നമ്മുടെ തലമുറകളുടെ കൈയ്യിൽ നിന്ന് വേർതിരിക്കുവാൻ കഴിയാത്ത സാമൂഹിക മാധ്യമങ്ങളുടെ ഉപയോഗത്തെപ്പറ്റി ശ്രദ്ധാപൂർവ്വമായ അവലോകനങ്ങളും പഠനവും നടത്തേണ്ട ആവശ്യകത ആണ് വ്യക്തമാക്കുന്നത്.

സംസ്കാര സമ്പന്നർ എന്ന് അവകാശപ്പെടുന്ന കേരളീയ മനഃസാക്ഷിയെ അക്ഷരാർത്ഥത്തിൽ ഞെട്ടിപ്പിക്കുന്നതായിരുന്നു ഈ അടുത്തകാലത്ത് പിടിക്കപ്പെട്ട ഓൺലൈൻ പെൺവാണിഭം. നമ്മുടെ കൊച്ചുകുട്ടികൾക്ക് ജീവിക്കുവാൻ കഴിയാതെ കഴുകന്റെ വലകൾ അവർക്കു ചുറ്റും വിരിക്കപ്പെട്ടിരിക്കുന്നു എന്നത് എത്ര ഭീതിജനകമാണ്. ഉന്നതസ്ഥാനത്ത് ഇരിക്കുന്നവർ പോലും ഇത്തരം കണ്ണികളുടെ സ്ഥിരം ഉപഭോക്താക്കൾ എന്നത് ധാർമ്മിക ച്യുതിയുടെ മാത്രം പ്രശ്നമല്ല, മറിച്ച് നമ്മെ കാർന്ന് തിന്നുന്ന പുതിയ സൈബർ പ്രതിസന്ധികളുടെ ആഴവും പരപ്പും കൂടിയാണ്. ജനകീയ സമരങ്ങളുടെയും ജനപ്രതിനിധികളുടെയുമൊക്കെ വേഷത്തിന്റെ മറവിൽ പരസ്യമായി നടത്തപ്പെടുന്ന ഈ മാംസ വ്യാപാരം നമ്മെ ഞെട്ടിപ്പിക്കുകയും ലജ്ജിപ്പിക്കുകയും ചെയ്യണം.

സാമൂഹിക മാധ്യമങ്ങളെ ഉത്തരവാദിത്വത്തോടെ കൈകാര്യം ചെയ്യാനുള്ള പരിശീലനങ്ങൾ എല്ലാ തലത്തിലും നാം ആരംഭിക്കേണ്ടിയിരിക്കുന്നു. നമ്മുടെ സൺഡേസ്കൂൾ കരിക്കുലത്തിലും ബാലസമാജ ക്യാമ്പുകളിലും സാമൂഹിക മാധ്യമങ്ങളിൽ പതിയിരിക്കുന്ന ആപത്തുകളെപ്പറ്റി മുന്നറിയിപ്പുകളും സ്വന്തം ഫോട്ടോ ഉൾപ്പെടുത്തിയുള്ള ചൂഷണം ചെയ്യപ്പെടാൻ സാധ്യതയുള്ള വിവരങ്ങൾ പോസ്റ്റ് ചെയ്യുമ്പോൾ ശ്രദ്ധിക്കേണ്ട സുരക്ഷാ മാനദണ്ഡങ്ങളെപ്പറ്റിയുമൊക്കെ നമ്മുടെ കുട്ടികളെ ബോധവത്ക്കരിക്കേണ്ടിയിരിക്കുന്നു. ബഥേൽ പത്രികയിൽ ഈ വിഷയത്തെപ്പറ്റി ഒരു സ്ഥിരം പംക്തി തുടങ്ങാൻ ആവശ്യമായ നിർദ്ദേശങ്ങൾ നൽകുന്നതാണ്. നിർദോഷം എന്ന് നമ്മുടെ കുട്ടികൾ കരുതുന്ന തമാശകളും വിവരങ്ങളും കഴുകൻ കണ്ണുകളുമായി കാത്തിരിക്കുന്നവർ അവരെ ചൂഷണം ചെയ്യാൻ ഉപയോഗിക്കുമ്പോൾ നമ്മുടെ കുട്ടികളെ തേടിയെത്തുന്ന ഈ അദൃശ്യ ശക്തികളെ നേരിടുവാൻ നാമും ഉണരേണ്ടിയിരിക്കുന്നു.

**തോമസ് മാർ അത്താനാസിയോസ് മെത്രാപ്പോലീത്ത**

കവർ സ്റ്റോറി

# ആഗമനകാലം

**എം. കുര്യാക്കോസ്, മുകളത്ത്**

അത്യുന്നതങ്ങളിൽ ദൈവത്തിന് മഹത്വവും ഭൂമിയിൽ സന്മനസ്സുള്ളവർക്ക് സന്തോഷവും സമാധാനവും വിളംബരം ചെയ്തുകൊണ്ട് ഒരു ജനന പ്പെരുന്നാൾ കൂടി സമാഗതമാകുന്നു. പിതാക്കന്മാരും പ്രവാചകന്മാരും നൂറ്റാണ്ടുകളായി കാത്തിരുന്ന മിശിഹായുടെ തിരുപ്പിറവിയുടെ സ്മരണ ലോകത്തെമ്പാടുമുള്ള ക്രൈസ്തവർ തലമുറ തലമുറകളായി ആഹ്ലാദപൂർവ്വം, ആഘോഷസമേതം പുതുക്കുന്ന സുദിനമാണ് ക്രിസ്തുമസ്സ്. വി.സഭയുടെ ഏറ്റവും പ്രധാനപ്പെട്ട പെരുന്നാളുകളിൽ ഒന്നായി അതിനെ ആചരിയ്ക്കുവാൻ പിതാക്കന്മാർ നിഷ്ക്കർഷിച്ചിരിക്കുന്നു.

കൂദോശ് ഈത്തോ മുതൽ ക്രിസ്തുമസ് വരെയുള്ള കാലഘട്ടം കർത്താവിന്റെ ജനനത്തിന് മുന്നോടിയായ ഒരുക്കത്തിന്റെ കാലഘട്ടമായി കരുതാം. സൂബോറോക്കാലം അല്ലെങ്കിൽ മംഗളവാർത്താക്കാലം അഥവാ ആഗമനകാലം (The Advent) എന്നെല്ലാം ഈ ദിവസങ്ങളെ സംബോധന ചെയ്യുന്നു . സഖര്യാ പ്രവാചകനോടുള്ള അറിയിപ്പ്, ദൈവമാതാവിനോടുള്ള അറിയിപ്പ്, ഏലിശ്ബായുടെ അടുക്കലേക്കുള്ള മറിയാമിന്റെ യാത്ര, യോഹന്നാന്റെ ജനനം, യൗസേഫിനുണ്ടായ വെളിപാട് എന്നീ ചരിത്ര സംഭവങ്ങൾക്കു വേണ്ടി വി.സഭ ഓരോ ഞായറാഴ്ചകൾ വേർതിരിച്ചിരിക്കുന്നു. പിറവിപ്പെരുന്നാൾ ദിവസം അവസാനിക്കുന്ന യൽദോ നോമ്പ് ഈ ഒരുക്കത്തിന്റെ പാരമ്യമാണ്. വ്രതശുദ്ധിയോടുകൂടി കർത്താവിന്റെ കാലിത്തൊഴുത്തിലെ മനുഷ്യാവതാരത്തെ സഭ എതിരേല്ക്കുന്നു.

ഈ കാത്തിരിപ്പുകാലം മിശിഹായുടെ ജനനത്തിന്റെ മുന്നോടിയാണെങ്കിലും ക്രിസ്തുവിന്റെ മൂന്നു വിധത്തിലുള്ള വരവിനെ വി.സഭ ഓർക്കുന്നു. 1) മാനവ ചരിത്രത്തിലേക്ക്, കാലത്തികവിങ്കൽ കന്യകയുടെ മടിത്തട്ടിലേയ്ക്ക്, ഇറങ്ങിവന്ന ക്രിസ്തു 2) എപ്പോഴും മനുഷ്യനെ അഭിമുഖീകരിച്ച് അവനിലേക്ക് വന്നു കൊണ്ടിരിയ്ക്കുന്നവനായ ക്രിസ്തു 3) കാലാന്ത്യത്തിൽ സഭയെ ചേർക്കുവാൻ വീണ്ടും വരുന്നവനായ ക്രിസ്തു. വന്നവനും, വരുന്നവനും വരുവാനിരിക്കുന്നവനുമായ ക്രിസ്തു വി.സഭയുടെ വിശ്വാസപ്രമാണങ്ങളുടെ കേന്ദ്രബിന്ദുവാണ്. അദൃശ്യനായ ദൈവത്തിന്റെ പ്രതിഛായ വഹിയ്ക്കുന്നവൻ, സകലത്തിനും മുമ്പേ ഉളവായവൻ, സകലവും സൃഷ്ടിച്ചവൻ, ബെത്‌ലഹേമിലെ പുൽത്തൊട്ടിയിൽ ഹീനവേഷം ധരിച്ച് നമ്മിൽ ഒരു വ്യക്തിയെപ്പോലെ ആയിത്തീർന്നവൻ, ക്രൂശിയ്ക്കപ്പെടുകയും ഉയിർക്കുകയും മഹത്വീകരിക്കപ്പെടുകയും ചെയ്തവൻ, നമ്മുടെ ഹൃദയങ്ങളിൽ പ്രവേശനം തേടി അതിന്റെ കവാടങ്ങളിൽ മുട്ടിക്കൊണ്ട് കാത്തുനിൽക്കുന്നവൻ, നാം അവനിൽ വസിപ്പാനും അവൻ നമ്മിൽ വസിപ്പാനും ഇച്ഛിയ്ക്കുന്നവൻ,



ആകാശമേഘങ്ങളെ വാഹനമാക്കി ജീവനുള്ളവരെയും മരിച്ചവരെയും ന്യായം വിധിപ്പാൻ വീണ്ടും വരുന്നവൻ, വരുവാനിരിയ്ക്കുന്ന പുതിയ ലോകത്തിനു വേണ്ടി കാത്തിരിക്കുന്ന സഭയെ തന്റെ മാറിൽ ചേർക്കുന്നവൻ.. ഈ ക്രിസ്തുവിന്റെ ആഗമനമാണ് കാത്തിരിപ്പു വേളയിൽ വി.സഭ ഓർക്കുന്നത്.

ക്രിസ്തുവിന്റെ ജനനപെരുന്നാളിൽ എല്ലാ സഭകളും വിപുലമായ ആരാധനകളാണ് ക്രമീകരിച്ചിരിയ്ക്കുന്നത്. അന്നത്തെ വായനകളും ദൂതുകളും മിശിഹായുടെ ത്രിവിധ ജനനത്തെ സൂചിപ്പിയ്ക്കുന്നതായി പിതാക്കന്മാർ പഠിപ്പിക്കുന്നു.

1. പിതാവിന്റെ വക്ഷസ്സിൽ നിന്ന് – നിത്യതയിലുള്ള ക്രിസ്തുവിന്റെ (കോസ്മിക്) ജനനം.
2. മറിയമിന്റെ ഉദരത്തിൽ നിന്ന് – ഭൂമിയിലെ മനുഷ്യാവതാരം
3. വിശ്വാസികളുടെ ആത്മാവിൽ – ക്രിസ്തുവിന്റെ നിഗൂഢ (മിസ്റ്റിക്കൽ) ജനനം

ഇതിൽ ആദ്യത്തെ രണ്ടു ജനനവും ഒരിക്കൽ മാത്രം സംഭവിച്ചുവെങ്കിൽ മൂന്നാമത്തെ ജനനം കർത്താവിന്റെ രണ്ടാമത്തെ വരവു വരെ നിരന്തരം സംഭവിയ്ക്കാവുന്ന പ്രക്രിയയത്രെ. ആദ്യത്തെ ജനനം മാതാവില്ലാതെ പിതാവിൽ നിന്നും, രണ്ടാമത്തെ ജനനം പിതാവില്ലാതെ മാതാവിൽ നിന്നും സംഭവിച്ചു. മൂന്നാമത്തെ ജനനം പിതാവാം ദൈവത്തിന്റെ കൃപമൂലം പരിശുദ്ധാത്മാവിന്റെ ആവാസത്താൽ മനുഷ്യമനസ്സുകളിൽ സംഭവിയ്ക്കുന്നു. ആദ്യത്തേത് സ്വർഗ്ഗോന്നതങ്ങളുടെ മേൽത്തട്ടിൽ പിതാവിന്റെ ഏകപുത്രനായി നിത്യതയിൽ നിന്നുള്ള ജനനം. രണ്ടാമത്തേത് ഭൂമിയിൽ കന്യകയുടെ മടിത്തട്ടിൽ നിന്നുള്ള ജനനം. മൂന്നാമത്തേത് മൺമയരായ മനുഷ്യരുടെ വിനയാന്വിത ഹൃദയങ്ങളുടെ അടിത്തട്ടിലുള്ള (മിസ്റ്റിക്) ജനനം. ആദ്യത്തെ ജനനം മനുഷ്യഗോചരങ്ങൾക്ക് അദൃശ്യവും മനുഷ്യബുദ്ധിക്ക് അതീതവുമായത്. രണ്ടാമത്തെ ജനനം ചരിത്രമദ്ധ്യത്തിൽ ആട്ടിടയന്മാരും മാലാഖമാരും സാക്ഷിനിൽക്കെ ബെത്‌ലഹേമിലെ പുൽത്തൊട്ടിയിൽ നിത്യകന്യകയുടെ ഉദരത്തിൽ നിന്നുള്ളത്. മൂന്നാമത്തെ ജനനം കണ്ണുകൾക്ക് അഗോചരമെങ്കിലും ഹൃദയങ്ങൾക്കും മനസ്സുകൾക്കും അനുഭവവേദ്യമാകുന്നത്. ആദ്യത്തെ രണ്ടു ജനനവും പിതാവിന്റെ ഇച്ഛപ്രകാരം ആയിരുന്നുവെങ്കിൽ മൂന്നാമത്തെ ജനനം മനുഷ്യന്റെ ഇച്ഛയും കാത്തിരിപ്പും മൂലം പരിശുദ്ധാത്മാവ് സാദ്ധ്യമാക്കുന്നത്.

മനുഷ്യജന്മം സ്വീകരിച്ച വചനമാണ് ക്രിസ്തു എന്നും അവൻ പൂർണ്ണ മനുഷ്യനായി ദൈവത്തിന്റെ വരപ്രസാദത്തിലുള്ള മനുഷ്യരുടെ ഇടയിൽ വസിച്ചു എന്നും അവന്റെ ദിവ്യതേജസ്സ് പിതാവിൽ നിന്നുള്ള ഏകജാതന്റെ തേജസ്സായി തങ്ങൾ ദർശിച്ചു എന്നും ശിഷ്യന്മാർ സാക്ഷ്യപ്പെടുത്തുന്നു. 'നിങ്ങൾക്കുവേണ്ടി ഒരു രക്ഷകൻ ജനിച്ചിരിയ്ക്കുന്നു" എന്നത് ജീവിതത്തിൽ യാഥാർത്ഥ്യമായി അനുഭവപ്പെടുമ്പോഴാണ് ക്രിസ്തുമസ് ഏറ്റവും സന്തോഷപ്രദമാകുന്നത്. മാലാഖമാരുടെ പാട്ടും മറിയമിന്റെ ഗീതവും ശിമയോന്റെ സ്തുതിപ്പും അർത്ഥപൂർണ്ണമായി തോന്നുന്നത് അപ്പോൾ മാത്രമാണ്. ജോഹാൻ ഷഫ്‌ളർ (1627–1677) എന്ന ജർമ്മൻ മിസ്റ്റിക് രേഖപ്പെടുത്തിയിരിക്കുന്നത് ഇപ്രകാരമാണ്.:

'ക്രിസ്തു ആയിരം പ്രാവശ്യം ഭൂമിയിൽ വീണ്ടും ജനിച്ചാലും, മനുഷ്യാ, നിന്നിൽ അവൻ ഉരുവായില്ലെങ്കിൽ നിനക്ക് നിരാശ മാത്രം അവശേഷിയ്ക്കുന്നു".



**ബഥേൽ പത്രിക വരിസംഖ്യാ സമാഹരണം**

**ഡിസംബർ 2015**

| | |
|---|---|
| കുടശ്ശനാട് സെന്റ് സ്റ്റീഫൻസ് കത്തീഡ്രൽ | – 06.12.2015 |
| | - 13.12.2015 |
| അറത്തിൽ സെന്റ് ജോർജ്ജ് | – 20.12.2015 |
| ഓതറ സെന്റ് മേരീസ് | – 27.12.2015 |

## പിതൃമൊഴികൾ
### പരിശുദ്ധ പാമ്പാടി തിരുമേനി

**"വിശപ്പ് മുതലായ പ്രാഥമിക ആവശ്യങ്ങളിൽ മനുഷ്യരെല്ലാം തുല്യരാണ്. എന്റെ വിശപ്പും ഒരു പാവത്തിന്റെ വിശപ്പും തമ്മിൽ ഒരു വ്യത്യാസവുമില്ല."**



ഫാ. സഖരിയ പനയ്ക്കാമറ്റം

# മഞ്ഞു ദിനങ്ങളിലെ ധ്യാനം

'മഞ്ഞ്' ധ്യാനത്തിന്റേയും നിശബ്ദതയുടേയും പ്രതീകമത്രെ. മഞ്ഞിന്റെ ആലയം അഥവാ ഹിമത്തിന്റെ ഭവനം 'ഹിമാലയം' എന്ന പേരിൽ ലോകപ്രസിദ്ധം. ഹിന്ദുമതത്തിലും ബുദ്ധമതത്തിലും ഹിമാലയത്തിന് പവിത്രമായ സ്ഥാനമാണുള്ളത്. ധ്യാനവും വേദമന്ത്രങ്ങളും കൂടുതലായി ഉരുവിട്ടുകൊണ്ടിരിക്കുന്ന ഈ പ്രധാനയിടം ഇന്ത്യ, ചൈന, പാകിസ്ഥാൻ, നേപ്പാൾ, ഭൂട്ടാൻ എന്നീ അഞ്ചു രാജ്യങ്ങളുമായി ബന്ധപ്പെട്ടിരിക്കുന്നു.

'മഞ്ഞിന്റെ ധ്യാനം' ക്രിസ്തുമസ്ദിനങ്ങളോട് അനുബന്ധപ്പെട്ടുതന്നെ വളരെ ആഴമുള്ളതാണ്. ആഘോഷങ്ങൾക്ക് മാത്രം പ്രാധാന്യത നൽകുമ്പോൾ നഷ്ടമാകുന്നതും മഞ്ഞിന്റെ ധ്യാനം തന്നെ. ദൈവം മഹത്വം വിട്ട് താഴേക്ക് വരിക മാത്രമല്ല മനുഷ്യന് ജീവിക്കുവാൻ അല്പം മാത്രം മതിയെന്ന് പ്രബോധിപ്പിക്കുകയും ചെയ്യുന്നത് ക്രിസ്തുവിന്റെ സന്ദേശമാണ്. ദൈവം മനുഷ്യനുമായി താദാത്മകം പ്രാപിച്ച മഹൽ സംഭവമത്രെ മനുഷ്യാവതാരം. അപരന്റെ ആവശ്യങ്ങളെ അറിഞ്ഞു നിറവേറ്റുവാനുള്ള ബാദ്ധ്യത മനുഷ്യകുലത്തിലെ ഏവർക്കും ഉണ്ട്. അപരന് ആനന്ദവും സമാധാനവും അതിലുപരി പ്രത്യാശയും നൽകുമ്പോൾ ദേവാലയങ്ങളുടെ ഗോപുരങ്ങൾ അർത്ഥവത്താകുന്നു.

***പരിമിതിയിലേക്ക് കടന്നു വന്ന മനുഷ്യാവതാരം.***

ദൈവം സ്വയം വെറുമയാക്കി പരിമിതിയിലേക്ക് കടന്നുവരികയാണ്, മഞ്ഞുദിനങ്ങളിൽ പലപ്പോഴും മനുഷ്യ ബന്ധങ്ങളുടെ മൂല്യത കൈവിട്ട് പരിധിയ്ക്ക് പുറത്ത് പോകുന്ന ധാരാളം ജീവിതങ്ങൾ ഉണ്ട് 'പരിധിയ്ക്ക് പുറത്ത്' എന്ന അറിയിപ്പ് ആനുകാലികമായി ഏവർക്കും സുപരിചിതം തന്നെ ഭവനത്തിന്റെയും, സമൂഹത്തിന്റേയും മതത്തിന്റേയും നിയമങ്ങൾക്കും ചിട്ടകൾക്കും അധീനപ്പെട്ടു ജീവിയ്ക്കുമ്പോൾ പരിധിയുടെ ഉള്ളിൽ തന്നെ ജീവിതം സുസാദ്ധ്യമായി തീരുന്നു. യേശു ക്രിസ്തു ജഡം ധരിച്ചത് മറ്റുള്ളവർക്കുവേണ്ടി വിഭജിക്കപ്പെടുവാൻ മാത്രമായിരുന്നു എങ്കിൽ ലോകത്തിന് വേണ്ടി ക്ലേശിക്കുവാനും മുറിപ്പെടുവാനും ബലിയായിത്തീരുവാനും വേണ്ടി നാം വിളിക്കപ്പെട്ടിരിക്കുന്നു.

***ധ്യാനത്തിൽ തീ ജ്വലിക്കേണ്ടതായ മഞ്ഞു കാലം***

ആത്മീയ കാര്യങ്ങളിൽ തണുത്ത് മന്ദത പിടിച്ചിരിക്കുന്ന അനുഭവത്തിൽ നിന്നും ആത്മശരീര മനസ്സുകൾ ബോധപൂർവ്വം ദൈവയിഷ്ടത്തിനായി കേന്ദ്രീകരിക്കുമ്പോൾ ഹൃദയത്തിന് ചൂട് പിടിക്കുന്നു, ധ്യാനത്തിങ്കൽ തീ കത്തുന്നു. (സങ്കീർത്തനം 31:3) വിശുദ്ധിയിൽ നിന്നും വിശുദ്ധിയിലേക്ക് വളരേണ്ടതായ വിശ്വാസികളുടെസമൂഹം അധഃപതനത്തിന്റെ പടികൾ താണ്ടി പലപ്പോഴും താഴേക്ക് പോകുന്നു. കിടമത്സരത്തിന്റെ വേദികളിൽ വിശ്വാസികൾ തന്നെ ഞെരുക്കവും പ്രയാസവും നിന്ദയും സമൂഹത്തിൽ ക്ഷണിച്ചു വരുത്തുക മാത്രമാണ്

ചെയ്യുന്നത്.

സൗജന്യ ഭക്ഷണം കഴിച്ച്, ചർമ്മം മിനുക്കി, വിലയേറിയ വേഷഭൂഷാദികൾ അണിഞ്ഞ് സുഗന്ധ ദ്രവ്യങ്ങൾ പൂശി നടക്കുന്ന മനുഷ്യരൂപം വളരെ സുന്ദരമാണ് എന്ന സങ്കല്പം ഏറിവരുന്ന കാലഘട്ടമാണിത്. യശയ്യാ പ്രവാചകൻ ക്രിസ്തുവിൽ കാണുന്ന സൗന്ദര്യ ബോധം തികച്ചും വിഭിന്നമാണ്.

"അവന് രൂപഗുണം ഇല്ല. കോമളത്വം ഇല്ല. കണ്ടാൽ ആഗ്രഹിയ്ക്കത്തക്ക സൗന്ദര്യവുമില്ല. അവൻ മുഷ്യനാൽ നിന്ദിക്കപ്പെട്ടും ത്യജിക്കപ്പെട്ടും, വ്യസനപാത്രമായും, രോഗം ശീലിച്ചവനായും ഇരുന്നു." (യശ 53:2-4) ക്രിസ്തീയ സൗന്ദര്യത്തിന്റെ മാനദണ്ഡം മനുഷ്യാവതാരം ചെയ്ത മിശിഹായും, തന്റെ മഹത്വം കാൽവറിയിലെ കുരിശുമാണ്.

***പരിശുദ്ധാത്മാവ് നമ്മെ പുതിയ സൃഷ്ടിയാക്കുന്നു.***

നാം ദൈവത്തിന്റെ മക്കൾ എന്ന് പരിശുദ്ധാത്മാവ് നമ്മുടെ ആത്മാവോട് സാക്ഷിക്കുന്നു (റോമർ 8:16) മനുഷ്യത്വം പൂർണ്ണത പ്രാപിക്കുന്നത്ക്രിസ്തുവിന്റെ പ്രതീകമായിത്തീരുമ്പോഴാണ്. ക്രിസ്തുവിലൂടെ ഒരുവൻ വിശ്വമാനവനായിത്തീരുവാനുള്ള സ്വാതന്ത്ര്യം ദൈവം നൽകിയിരിക്കുന്നു. മനുഷ്യന്റെ ദൈവീകരണം സാദ്ധ്യമായിത്തീരുമ്പോൾ ദൈവസാന്നിദ്ധ്യം അനുഭവിച്ചു കൊണ്ടിരിക്കുവാൻ ഈ പ്രപഞ്ചത്തിൽ എവിടെയാണെങ്കിലും കഴിയുകയും ചെയ്യുന്നു. ദൈവസ്വരൂപം പ്രാപിക്കുകയെന്ന വലിയ രഹസ്യം ദൈവീകരണത്തിന്റെ പരമമായ ലക്ഷ്യമത്രേ.

വസ്തുവകകളോ ലൗകീക ആഭരണങ്ങളോ അല്ല ക്രിസ്തു സഭയ്ക്കുകൊടുത്തത്. തന്റെ കുരിശിനെ മാലയായും കഷ്ടതകളെ വിളക്കായും സുകൃത നടപടികളെ അതിന്റെ തോഴന്മാരുടെ അലങ്കാരമായും നൽകി സഭയെ ധന്യമാക്കിയിരിക്കുന്നു. ക്രിസ്തുവിന്റെ മനുഷ്യാവതാരം നമ്മെ പിതാവിന് മക്കളും തന്റെ സഹോദരങ്ങളും ആക്കിത്തീർക്കുകയും ചെയ്തു. സമ്പൂർണ്ണമായ ദൈവസാന്നിദ്ധ്യബോധവും, പ്രകൃതിയോടും സമകാലിക സമൂഹത്തോടുള്ള സുതാര്യമായ ബന്ധവും തിരിച്ചെടുക്കുവാൻ മനുഷ്യാവതാരം നമ്മെ പ്രേരിപ്പിക്കുന്നു.

***വാക്കുകൾ ഹൃദയവിചാരം വെളിപ്പെടുത്തുന്നു.***

എക്സ്റേ, സ്കാനിംഗ് എന്നീ സംവിധാനങ്ങൾ ആധുനിക ശാസ്ത്രം നമുക്ക് നൽകിയിട്ടുണ്ട്. അവയ്ക്ക് ഹൃദയത്തെ കാണിയ്ക്കാമെങ്കിലും സ്നേഹത്തെ കാട്ടുവാൻ കഴിവില്ല - തലച്ചോർ കാട്ടാൻ കഴിയുമെങ്കിലും മനസ്സിനെ കാട്ടുവാൻ കഴിയില്ല. എന്നാൽ നാവിൽ നിന്നും വരുന്ന വാക്കുകൾ പലപ്പോഴും ഹൃദയവിചാരങ്ങൾ കാട്ടിത്തരും. ചിന്തയിലുള്ളത് നാവു വിളിച്ചു പറയുന്നു. പല്ല് കൊഴിഞ്ഞാൽ പുതിയത് കൃത്രിമമായിവയ്ക്കാം. കൃത്രിമമായി ചിരിയ്ക്കാം-ഹൃദയം പോലും മാറ്റിവയ്ക്കാം പക്ഷേ കൃത്രിമ നാക്ക് വച്ച സംഭവം ഇതുവരെ കേട്ടിട്ടില്ല. ഏഷണി ശ്രദ്ധിച്ച ഒരാൾ മറ്റൊരാളോട് അതു പറയുമ്പോൾ നാം കേൾക്കുന്നത് കൂടുതൽ നുണക്കഥകളാണ്. ഏഷ്ണിക്കാരന്റെ നാവ് കോപഭാവത്തെ ജനിപ്പിയ്ക്കുന്നു. (സുഭാഷിതങ്ങൾ 25: 23)

യോനായെ ഛർദ്ദിച്ച മത്സ്യം യോനായോടു പറഞ്ഞു "എന്റെ കാലക്കേടിനു ഞാൻ നിന്നെ വിഴുങ്ങി. നിന്നെ വിഴുങ്ങിയ സമയം തുടങ്ങി എനിക്ക് വലിയ അസ്വസ്ഥകൾ സഹിക്കേണ്ടതായി വന്നു." തിരിച്ച് യോനാ "ആവശ്യമില്ലാതെ വാ തുറന്നിരുന്നാൽ നിനക്ക് അത് ഏറ്റെടുക്കേണ്ടാതിയി വരും." എന്ന് മറുപടിയായി പറഞ്ഞു എന്നത് സങ്കൽപ കഥ. "എന്റെ ശരീരത്തിന്റെ തുറക്കപ്പെട്ട വാതിലുകൾക്ക് കാവർക്കാരെ നിയമിയ്ക്കണമേ എന്ന് നിത്യം പ്രർത്ഥിക്കുവാൻ സഭ നമ്മെ പഠിപ്പിക്കുന്നു."

***മഞ്ഞണിഞ്ഞ ഗിരിശൃംഗങ്ങൾ***

മഞ്ഞണിഞ്ഞ ഗിരിശൃംഗങ്ങളുടെ മഹത്വം അതിന്റെ ശാന്തതയാണ്. ദൈവസ്നേഹത്തിന്റെ സാക്ഷാത്ക്കാരത്തിന് ആഴമായ നിശബ്ദത-അഥവാ ധ്യാനം അനിവാര്യമത്രെ. പ്രപഞ്ചത്തിന് ജലകണങ്ങൾ ആവശ്യമായി വരുമ്പോൾ ഉയർന്നു നില്ക്കുന്ന മഞ്ഞുമലകൾ സ്വഛന്ദം പ്രവഹിയ്ക്കുന്ന ഉറവകളായി രൂപാന്തരപ്പെടുന്നു. ദൈവത്തോടുള്ള സ്നേഹത്തിന്റെ അളവുകോൽ തന്നോടൊപ്പം ജീവിക്കുന്ന സഹോദരങ്ങളെ താൻ എങ്ങനെ സ്നേഹിക്കുന്നു, അഥവാ അവരെ താൻ എങ്ങനെ കരുതുന്നു എന്നതിലാണ്. "വിശപ്പുള്ളവന് നിന്റെ അപ്പം നുറുക്കിക്കൊടുക്കുന്നതും അലഞ്ഞു നടക്കുന്ന സാധുക്കളെ നിന്റെ വീട്ടിൽ ചേർത്തുകൊള്ളുന്നതും നിന്റെ മാംസരക്തങ്ങളായിരിക്കുന്നവർക്കും നിന്നെത്തന്നെ മറക്കാതിരിക്കുന്നതും അത്രെ എനിയ്ക്ക് ഇഷ്ടമുള്ള ഉപവാസം." (യെശ 58: 6,7) അതുതന്നെ ആയിരിക്കട്ടെ നമ്മുടെ മഞ്ഞുദിനങ്ങളിലെ ധ്യാനവും.



# നിങ്ങളുടെ പൗരത്വം എവിടെയാകുന്നു?

**ലേഖനം**

**ഡോ. എം. കുര്യൻ തോമസ്**

**ലോക**ത്തിലെ ഏറ്റവും മികച്ചതും സമഗ്രവുമായ ഭരണഘടനകളിലൊന്നാണ് ഇന്ത്യയുടേത്. ഏതാണ്ട് എല്ലാ പഴുതുകളുമടച്ച്, ഉളവാകാവുന്ന ഭാവി പ്രതിസന്ധികളേക്കൂടി മുമ്പിൽകണ്ടാണ് അതിനു രൂപം കൊടുത്തത്. 1950-ൽ ഇന്ത്യൻ ഭരണഘടന നിലവിൽവരുന്നതിന് 16 വർഷം മുമ്പ് 1934-ൽ പാസാക്കിയ മലങ്കരസഭാ ഭരണഘടനയ്ക്കും സമാനമായ സമഗ്രസ്വഭാവം ഉണ്ട്. സഭാ ഭരണഘടനയുടെ ജനാധിപത്യം, സമത്വം എന്നീ ആധാരങ്ങളുടെ ദൃഢതയാണ് 1935 മുതൽ 2002 വരെയുള്ള നിയമപോരാട്ടങ്ങളിലെല്ലാം അതു ശരിവയ്ക്കപ്പെടാൻ ഇടയാക്കിയത്.

ജനാധിപത്യ വ്യവസ്ഥിതിയുടെ അടിസ്ഥാനം പൗരത്വത്തിന്റെ നിർദ്ധാരണമാണ്. മലങ്കരസഭാ ഭരണഘടനയുടെ നാലാം വകുപ്പ് സഭാംഗത്വം - അടിസ്ഥാന പൗരത്വം - നിർവചിച്ചിട്ടുണ്ട്. ആറാം വകുപ്പുപ്രകാരം സഭാംഗത്വമുള്ളവരെല്ലാം അതത് ഇടവകയുടെ ഇടവക രജിസ്റ്ററിൽ പേരുള്ളവരായിരിക്കും. പക്ഷേ അതുമാത്രം ഒരാൾക്ക് സഭയുടെ ഏതെങ്കിലും തലത്തിലുള്ള ഭരണസംവിധാനത്തിൽ ഭാഗഭാക്കാകുന്നതിനോ, തിരഞ്ഞെടുപ്പിൽ മൽസരിക്കുന്നതിനോ ഉള്ള അവകാശം നൽകുന്നില്ല. അതിനുള്ള അടിസ്ഥാന യോഗ്യത വോട്ടർ പട്ടികയിൽ പേരുണ്ടായിരിക്കുക എന്നതാണ്.

മലങ്കരസഭാ ഭരണസംവിധാനത്തിന്റെ അടിസ്ഥാന ഘടകം ഇടവകയോഗമാണ്. അതിനാൽ ഇടവകയോഗത്തിലെ അംഗത്വമാണ് ഇവിടെ വോട്ടർ പട്ടിക. സഭാഭരണഘടനപ്രകാരം ഇടവകയോഗ അംഗത്വം ശാശ്വതമായ ഒന്നല്ല. അതിനു വ്യക്തമായ നിബന്ധനകളുണ്ട്. ഭരണഘടനയുടെ ഏഴാം വകുപ്പനുസരിച്ച് ... *ഇരുപത്തൊന്നു വയസു പ്രായം തികഞ്ഞവരും ആണ്ടിൽ ഒരുതവണയെങ്കിലും കുമ്പസാരിച്ച് വി. കുർബാന കൈക്കൊള്ളുന്നവരും ആയ എല്ലാവരും ഇടവകയോഗത്തിൽ അംഗങ്ങളാകുന്നു* ... എന്നു വ്യവച്ഛേദിച്ചിട്ടുണ്ട്. പക്ഷേ മുകളിൽ പറഞ്ഞ വ്യവസ്ഥകളിൽ വീഴ്ച വരുത്തുകയോ, നിയമപരമായ ഇനങ്ങളിൽ കുടിശിക വരുത്തുകയോ ചെയ്താൽ ഇടവകയോഗാംഗത്വം താൽക്കാലികമായോ ശാശ്വതമായോ നഷ്ടപ്പെടുമെന്ന് പത്താം വകുപ്പ് വ്യക്തമാക്കുന്നു. അപ്രകാരം അംഗത്വം നഷ്ടപ്പെട്ടശേഷം പുനഃപ്രവേശിയ്ക്കുന്ന വ്യക്തിക്ക് നിശ്ചിത കാലയളവിലേയ്ക്ക് വോട്ടവകാശമില്ലെന്നു പതിനൊന്നാം വകുപ്പും വ്യക്തമാക്കുന്നുണ്ട്. ചുരുക്കത്തിൽ, ഇടവകയോഗത്തിലെ *സജീവ അംഗത്വം* മലങ്കരസഭാ ഭരണത്തിന്റെ ഏതു തലത്തിൽ പ്രവേശിക്കുന്നതിനും അനിവാര്യമാണ്. കാരണം, വോട്ടവകാശമില്ലാത്ത വ്യക്തിക്ക് തിരഞ്ഞെടുക്കപ്പെടാനും യോഗ്യതയില്ല എന്നത് ജനാധിപത്യത്തിന്റെ അടിസ്ഥാന നിയമമാണ്.

മലങ്കര സഭാ ഭരണത്തിന്റെ ഇടവക, ഭദ്രാസനം, സഭ എന്നീ മൂന്നു തലങ്ങളിലേയ്ക്കും അടിസ്ഥാന തിരഞ്ഞെടുപ്പ് നടക്കുന്നത് ഇടവകയോഗത്തിലാണ്. അതിനാൽ പള്ളി മാനേജിംഗ് കമ്മറ്റി, ഭദ്രാസന പൊതുയോഗം, മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ എന്നിവയിലേയ്ക്കു മൽസരിക്കുവാൻ നിശ്ചിത ദിവസം ഇടവകയോഗത്തിൽ സജീവാംഗത്വം ഉണ്ടായിരിക്കേണ്ടത് അനിവാര്യമാണ്. ഈ കാരണത്താൽ ഇടവകയോഗത്തിൽ പ്രതിനിധിയായി തിരഞ്ഞെടുക്കപ്പെടാതെ ഭദ്രാസന കൗൺസിൽ, മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ മാനേജിംഗ് കമ്മറ്റി എന്നിവയിലേയ്ക്കു മൽസരിക്കുന്നവർ നിശ്ചിത ദിവസം ഇടവകയോഗത്തിലെ സക്രിയ അംഗമാണന്ന സാക്ഷ്യപത്രംകൂടി നാമനിർദേശകപത്രികയോടൊപ്പം ഹാജരാക്കണമെന്ന് വ്യവസ്ഥ ചെയ്തിരിക്കുന്നത്. തിരഞ്ഞെടുക്കപ്പെടുമ്പോൾ അംഗമായിക്കണം എന്നതിനാൽ ഭദ്രാസന പൊതുയോഗം/മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ എന്നിവയിലേയ്ക്ക് തിരഞ്ഞെടുക്കപ്പെട്ട അംഗങ്ങൾക്ക് ഈ നിബന്ധന ബാധകമല്ല.

ഏതൊരു ഇന്ത്യൻ പൗരനും ഇന്ത്യയിലെവിടെ നിന്നും ലോക്സഭയിലേയ്ക്കു മൽസരിക്കാം. പക്ഷേ ഇന്ത്യയിൽ എവിടെയെങ്കിലും വോട്ടർ പട്ടികയിൽ അയാളുടെ പേരുണ്ടാവണം. സംസ്ഥാന നിയമസഭയിലേയ്ക്കാകുമ്പോൾ ആ സംസ്ഥാനത്ത് ഏതെങ്കിലും മണ്ഡലത്തിലെ വോട്ടർ പട്ടികയിൽ പേരു ചേർത്തിരിക്കണം. പഞ്ചായത്ത് തിരഞ്ഞെടുപ്പാകുമ്പോൾ പരിധി ആ നിലയിലേയ്ക്കു ചുരുങ്ങും. സമാന രീതിയിൽ മലങ്കര സഭയിലും സ്വന്തം ഇടവകയിലും, സ്വന്തം ഭദ്രാസനത്തിലും മാത്രമേ മൽസരിക്കാനാവു. ഒരേ സമയം ഒന്നില

ധികം ഇടവകയോഗങ്ങളിൽ അംഗത്വം പാടില്ലെന്ന് ഭരണഘടനയുടെ ഒൻപതാം വകുപ്പ് അനുശാസിക്കുന്നുണ്ട്. മൽസരപരിധി നിർണ്ണയിക്കുന്ന അടിസ്ഥാന ഘടകം ഇടവകയോഗാംഗത്വമാണന്നു ഇതിൽനിന്നെല്ലാം വ്യക്തമാണ്.

ഇത്രയുമൊക്കെ നിബന്ധനകളുണ്ടായിട്ടും അടിസ്ഥാന യോഗ്യതയെപ്പറ്റിയുള്ള ഈ നിയമം നിർബാധം ലംഘിക്കപ്പെടുന്നു എന്നതാണ് യാഥാർത്ഥ്യം. സഭാഭരണഘടനയുടെ 71-ാം വകുപ്പിന്റെ മറവിലാണ് ഇതു നടക്കുന്നത്. മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷനിൽ നിലവിലുള്ള മാനേജിംഗ് കമ്മറ്റി അംഗങ്ങൾ ഉൾപ്പെടുമെന്നു ഈ വകുപ്പ് വ്യക്തമാക്കുന്നു. അതിന്റെ അടിസ്ഥാനത്തിൽ പുതിയ മാനേജിംഗ് കമ്മറ്റി അംഗങ്ങളെ തിരഞ്ഞെടുക്കുന്ന അസോസിയേഷൻ യോഗത്തിൽ ഇവർക്കു പങ്കെടുക്കാം. ആ അടിസ്ഥാനത്തിൽ വീണ്ടും മാനേജിംഗ് കമ്മറ്റി മെമ്പറാകാം. അടിസ്ഥാന യോഗ്യതയായ ഇടവക യോഗത്തിലെ സജീവ അംഗത്വം ഇവിടെ പരിഗണിക്കുന്നില്ല. ചുരുക്കത്തിൽ, ഒരിക്കൽ മാനേജിംഗ് കമ്മറ്റി മെമ്പറായാൽ പള്ളിയുടെ മാസവരിപോലും കൊടുക്കാതെ ശിഷ്ടായുസ് സുഗമമായി സഭ ഭരിച്ചു കഴിയാം!

രണ്ടാമത്തെ കൂട്ടർ മാനേജിംഗ് കമ്മറ്റിയിലെ നോമിനേറ്റഡ് അംഗങ്ങളാണ്. 79-ാം വകുപ്പുപ്രകാരം ...*ആവശ്യമെന്നു തോന്നുന്നപക്ഷം മലങ്കര മെത്രാപ്പോലീത്തായ്ക്ക്* ... നിശ്ചിത സംഖ്യ വൈദീകരേയും അവൈദീകരേയും 1:2 എന്ന അനുപാതത്തിൽ നോമിനേറ്റ് ചെയ്യാം. ഇപ്രകാരം കടന്നുകൂടുന്നുവരുടേയും അടിസ്ഥാനയോഗ്യത പരിശോധിക്കുന്നില്ല. പൗരസ്ത്യ കാതോലിക്കായ്ക്കുള്ള പ്രതിവർഷ റിശീസായായ അഞ്ചുരൂപാ എങ്കിലും ഇവരിൽ പലരും കൊടുക്കുന്നുണ്ടോ എന്ന് യാതൊരറിവുമില്ല! (120-ാം വകുപ്പു പ്രകാരം റിശീസാ നിയമപ്രകാരമുള്ള വിഹിതവും, അതിനാൽ കുടിശിക ആവുന്നതുമാണ്.) ഇതു രണ്ടും വ്യക്തമായ ഭരണഘടനാ ലംഘനങ്ങളാണ്. ഇരു കൂട്ടരും നിശ്ചിത തീയതിയിൽ സ്വന്തം ഇടവകയിൽ സജീവ അംഗമാണന്ന് സാക്ഷ്യപത്രം ഹാജരാക്കാൻ നിയമപ്രകാരം ബാദ്ധ്യസ്ഥരാണ്. രാജ്യസഭയിലെ നോമിനേറ്റഡ് അംഗങ്ങളും, ലോക്സഭയിലേയും സംസ്ഥാന നിയമസഭകളിലേയും ആഗ്ലോ -ഇന്ത്യൻ അംഗങ്ങളും വോട്ടർ പട്ടികയിൽ പേരുള്ളവരായിരിക്കണം എന്ന നിബന്ധനയുള്ള രാജ്യമാണ് ഇന്ത്യ.

സ്വൽപ്പം വ്യത്യസ്ഥമായാണെങ്കിലും വൈദീകരുടെ കാര്യത്തിലും *ഇടവകയോഗ അംഗത്വം* എന്ന അടിസ്ഥാന യോഗ്യത ബാധകമാണ്. ഒരു വൈദീകൻ വികാരിയായിരിക്കുന്ന പള്ളിയിലെ ഇടവക യോഗത്തിന്റെ അദ്ധ്യക്ഷനാണന്നു സഭാ ഭരണഘടന 15-ാം വകുപ്പു പറയുന്നു. പക്ഷേ സ്ഥാനന്യായേനെയുള്ള ഈ പ്രസിഡന്റു സ്ഥാനം അദ്ദേഹത്തിനു അടിസ്ഥാന അംഗത്വം നൽകുന്നില്ല. അവർ ഇടവക രജിസ്റ്ററിൽ ചേർക്കപ്പെടുന്നില്ല എന്നതാണ് അതിന്റെ നിയമപരമായ കാരണം. സ്വന്തം ഇടവക വികാരിയുടെ സാക്ഷ്യപത്രം കൂടാതെ ഒരു പുരോഹിതന്റെയും മക്കളുടെ മാമോദീസാ, വിവാഹം മുതലായവ അന്യ പള്ളികളിൽ നടത്തിക്കൊടുക്കില്ല എന്നത് അവരുടെ ഇടവകാംഗത്വവും, അതുവഴി ഇടവകയോഗാംഗത്വവും മാതൃഇടവകയിൽത്തന്നെ തുടരുകയാണന്നു വ്യക്തമാക്കുന്നു. അല്ലങ്കിൽ നിയമപരമായ മാർഗ്ഗത്തിൽ ഇടവക മാറണം.

1934-ൽ പാസാക്കിയ മലങ്കര സഭാ ഭരണഘടനപ്രകാരം മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ/ഭദ്രാസന പൊതുയോഗം ഇവയിലേയ്ക്ക് ഓരോ ഇടവകയിൽ നിന്നും ഒരു പട്ടക്കാരനേയും രണ്ട് അവൈദീകരേയും തിരഞ്ഞെടുക്കണം. (വകുപ്പുകൾ 46, 68 – 1934) 1995-ലെ സുപ്രീംകോടതി വിധിപ്രകാരം അവൈദീകരുടെ അംഗത്വം ആനുപാതികമാക്കി ഭരണഘടന ഭേദഗതി ചെയ്തെങ്കിലും വൈദീകരുടെ കാര്യത്തിൽ മാറ്റം വരുത്തിയില്ല.

ഇവിടെ ശ്രദ്ധേയമായ ഒരു വസ്തുതയുണ്ട്. *ഇടവകയോഗത്താൽ തിരഞ്ഞെടുക്കപ്പെടുന്ന ഒരു പട്ടക്കാരൻ* എന്നു മാത്രമാണ് ഭരണഘടനാ പരാമർശനം. അത് വികാരി, സഹവികാരി, ദേശത്തു പട്ടക്കാർ എന്നിങ്ങനെയൊന്നും പരിമിതപ്പെടുത്തിയിട്ടില്ല. വികാരിക്കു സ്ഥാനന്യായേനെ ലഭിക്കുമെന്നും വ്യവസ്ഥയില്ല. ഒരിടവകയിൽനിന്നും വികാരി, അസോസിയേഷൻ/ഭദ്രാസന പൊതുയോഗ പ്രതിനിധിയായശേഷം അവിടെനിന്നും സ്ഥലംമാറിപോയാലും ആ അസോസിയേഷൻ/ഭദ്രാസന പൊതുയോഗത്തിന്റെ കാലാവധി അവസാനിക്കുന്നതുവരെ ആ ഇടവകയെത്തന്നെയാണ് പ്രതിനിധീകരിക്കുന്നത്. സ്ഥാനന്യായേനെ വികാരിക്കു ലഭിക്കുന്നതല്ല പ്രാതിനിധ്യം എന്ന് ഇതു വ്യക്തമാക്കുന്നു. മലങ്കര സഭയിലെ/ഭദ്രാസനത്തിലെ ഏതു വൈദീകനേയും യഥാക്രമം

അസോസിയേഷൻ/ഭദ്രാസന പൊതുയോഗ പ്രതിനിധിയാക്കാൻ സഭയിലെ ഏതു ഇടവകയ്ക്കും അവകാശമുണ്ട്. ബന്ധമില്ലാത്ത ഇടവകയിൽനിന്നും അപ്രകാരം തിരഞ്ഞെടുക്കപ്പെട്ട വൈദീകരെ ഈ ലേഖകനറിയാം.

ഇവിടെ പ്രശ്നം അതല്ല. 1934-ൽ ഭരണഘടന പാസാക്കുമ്പോൾ ഭൂരിപക്ഷം പള്ളികളിലേയും വികാരിമാർ ഇടവകപട്ടക്കാർ തന്നെയായിരുന്നു. അല്ലെങ്കിൽ തീർച്ചയായും ദേശത്തു പട്ടക്കാർ. എല്ലാവരും പരസ്പരം അറിയാവുന്നവർ. ഇന്നു സ്ഥിതി അതല്ല. ലോകമെങ്ങുമുള്ള ഇടവകകളിൽ മലങ്കര സഭയിലെ പുരോഹിതർ വികാരിമാരായി സേവനമനുഷ്ടിക്കുന്നുണ്ട്. വികാരിത്വം ഒരുത്തർക്കും ഇടവകാംഗത്വം, ഇടവകയോഗാംഗത്വം ഇവ രണ്ടും പ്രദാനം ചെയ്യുന്നുമില്ല. ഏതിടവകയിൽനിന്നും തിരഞ്ഞെടുക്കപ്പെടാം എന്നതൊഴിച്ചാൽ ഇടവകാംഗത്വം, ഇടവകയോഗാംഗത്വം ഇവയിൽ പുരോഹിതർക്ക് ഭരണഘടന ഇളവൊന്നും നൽകിയിട്ടുമില്ല. ആ സാഹചര്യത്തിൽ വൈദീകരുടെ ഇടവകാംഗത്വം, ഇടവകയോഗാംഗത്വം ഇവയിൽ കാലികമായ പരിശോധന ആവശ്യമാണ്. ഇടവകാംഗത്വം, ഇടവകയോഗാംഗത്വം ഇവ സജീവമാണന്നു തെളിയിക്കാത്തവരെ അസോസിയേഷൻ/ഭദ്രാസന പൊതുയോഗ അംഗങ്ങളായി തിരഞ്ഞെടുക്കരുത്. അത് ഭരണഘടനാ വിരുദ്ധമാണ്.

ഇത് ഒരു സാമാന്യ നീതിയാണ്. ബഥനിയിലെ ആബോ അലക്സിയോസ് മാർ തേവോദോസ്യോസ് മേല്പട്ടക്കാരനായി വാഴിക്കപ്പെട്ടശേഷം അന്നു നടത്തിയ നന്ദി പ്രസംഗത്തിലെ ... *നിങ്ങൾ തനിച്ചുപോയി ഇന്നതു ചെയ്ക എന്നു ഞാൻ നിങ്ങളോടു പറയുകയില്ല. വരിക, നമുക്കു ഒരുമിച്ചു ദൈവതിരുനാമത്തിനും നമ്മുടെ സഭയുടെ ഉന്നമനത്തിനും ആയി കഷ്ടപ്പെടുകയും, വേണ്ടിവന്നാൽ മരിക്കുകയും ചെയ്യാം.* ... എന്ന വ്യാഖ്യാനം ആവശ്യമില്ലാത്ത വാചകമാണ് ഇവിടെ പ്രസക്തം. ഭരണഘടന നടപ്പാക്കാൻ ബാദ്ധ്യസ്ഥരായവർ അതിനു വിധേയരായിരിക്കണം. സ്വന്തം *കാലണ മെമ്പർഷിപ്പ്* പോലും നിലനിർത്താൻ മിനക്കെടാത്തവർ എങ്ങനെ ഭരണഘടന മറ്റുള്ളവരുടെമേൽ നടപ്പാക്കും? ഇടവകയോഗാംഗത്വം നിലനിർത്തുക എന്നത് ക്ലേശകരമായ കാര്യമൊന്നുമല്ല. നിയമാനുസൃത വിഹിതങ്ങളിൽ കുടിശിക വരുത്താതിരിക്കുകയും, കുമ്പസാര സർട്ടിഫിക്കറ്റ് അയച്ചുകൊടുക്കുകയും ചെയ്താൽ അംഗത്വത്തിന് ഭംഗം വരികയില്ല. പൊതുയോഗത്തിൽ പങ്കെടുക്കണമെന്നു യാതൊരു നിബന്ധനയുമില്ല.

സഭാഭരണഘടന ഭേദഗതി ചെയ്തപ്പോൾ അസോസിയേഷൻ/ഭദ്രാസന പൊതുയോഗത്തിലേയ്ക്കുള്ള വൈദീക പ്രാതിനിധ്യത്തെപ്പറ്റി ... *എന്നാൽ ഏതെങ്കിലും പള്ളി ഇടവകയിൽ ഒരു വൈദീകൻ മാത്രമേ ഉള്ളുവെങ്കിൽ അദ്ദേഹം തിരഞ്ഞെടുപ്പു കൂടാതെതന്നെ അസോസിയേഷനിൽ/മെത്രാസന ഇടവക യോഗത്തിൽ വൈദീക പ്രതിനിധി ആയിരിക്കുന്നതാകുന്നു* ... എന്ന ഒരു വിശദീകരണം കൂടുതലായി നൽകിയിട്ടുണ്ട്. ഇത് തികച്ചും യുക്തിരഹിതമായ ഒരു വിശദീകരണമാണ്. ചോദ്യം, പള്ളി ഇടവകയിൽ ഉള്ള ഒരു വൈദീകൻ ആരാണ്? വികാരിയോ അതോ ഇടവകാംഗമായ വൈദീകനോ? വാദത്തിനുവേണ്ടി ഇടവകാംഗമായ വൈദീകൻ മറ്റേതെങ്കിലും പള്ളിയിലെ വികാരിയാണന്നുപോലും വാദിക്കാനാവില്ല. റിട്ടയർ ചെയ്തവർ, ഇടവകയോഗമില്ലാത്ത പള്ളികൾ, ചാപ്പൽ, കോൺഗ്രിഗേഷൻ പോലുള്ള സ്ഥാപനങ്ങളിൽ സേവനം അനുഷ്ടിക്കുന്നവർ... ഇടവകാംഗമായ വൈദീകൻ ഇവയിലേതെങ്കിലും ആകാം. അവരെ പ്രതിനിധി ആകുന്നതിൽനിന്ന് ഭരണഘടന വിലക്കിയിട്ടില്ല. അവൈദികരുടെ മണ്ഡലത്തിൽനിന്നും തിരഞ്ഞെടുക്കപ്പെടാൻ അവർക്കാവില്ല. വ്യക്തമായ ഒരു ഭരണഘടനാ വ്യവസ്ഥയെ തികച്ചും ക്ലിഷ്ടമാക്കുകയാണ് ഈ വിശദീകരണം. തികച്ചും അവ്യക്തമായ ഈ കൂട്ടിച്ചേർക്കലിന്റെ അടിസ്ഥാനത്തിൽ ഇടവകാംഗമായി ഒരു പട്ടക്കാരൻ മാത്രമുള്ള ഒരു പള്ളിയിൽ അദ്ദേഹവും വികാരിയും തമ്മിൽ പ്രതിനിധി സ്ഥാനത്തിനു തർക്കമുണ്ടായാൽ? സാദ്ധ്യത തള്ളിക്കളയാനാവില്ല.

ഏതൊരു ഭരണഘടനയുടേയും സൂക്ഷ്മാംശങ്ങൾ വ്യക്തമാകുന്നത് അവയെക്കുറിച്ച് തർക്കങ്ങളുണ്ടാകുമ്പോഴാണ്. പക്ഷേ അവ നീണ്ട കോടതി വ്യവഹാരങ്ങൾക്കു വഴിയൊരുക്കും. അതിലും നല്ലത്, പാളിച്ചകളെ ഉൾക്കൊണ്ട് തിരുത്തൽ നടപടികൾ സ്വീകരിക്കുകയാണ്. ഇവിടെ വേണ്ടതും അതാണ്. കാരണം മുകളിൽ പ്രതിപാദിച്ച വിഷയങ്ങളെല്ലാം ഇന്നോ നാളയോ വിവാദങ്ങളാകാവുന്നതാണ്.

*(കുറിപ്പ് - മറ്റു തരത്തിൽ പരാമർശിച്ചിട്ടില്ലെങ്കിൽ ഈ ലേഖനത്തിൽ ഉപയോഗിച്ചിരിക്കുന്നത് 2006-ൽ ഭേദഗതിചെയ്ത് 2007 ഏപ്രിലിൽ പ്രസിദ്ധീകരിച്ച മലങ്കരസഭാ ഭരണഘടനയാണ്.)*

ലേഖനം

ഫാ. ജോൺ തോമസ്, കരിങ്ങാട്ടിൽ

# വലിയ ബാവായുടെ ഡയറിക്കുറിപ്പുകൾ



മലങ്കര ഓർത്തഡോക്സ് സഭയിൽ കല്ലാശ്ശേരി ബാവാ, കുറിച്ചി ബാവാ, വലിയ ബാവാ എന്നീ പേരുകളിൽ അറിയപ്പെട്ട പ. ബസേലിയോസ് ഗീവറുഗീസ് ദ്വിതീയൻ കാതോലിക്കാ ബാവായുടെ (1874–1964) ഡയറിക്കുറിപ്പുകൾ വിളിച്ചറിയിക്കുന്നത് മലങ്കരസഭയുടെ സാമൂഹിക ചരിത്രമാണ്. മലയാള സാഹിത്യ ചരിത്രത്തിൽ കത്തുകളുടെ രൂപത്തിൽ ആദ്യമായി യാത്രാവിവരണം എഴുതിയതും ഗീവർഗീസ് ദ്വിതീയൻ ബാവായാണ്. അദ്ദേഹം 1908 മാർച്ച് 26-ന് ഊർശ്ലേമിലേക്ക് യാത്ര തിരിച്ച് ജൂലൈ 19-ന് തിരിച്ചെത്തിയതിന്റെ ദീർഘമായ യാത്രാനുഭവങ്ങളാണ് യറുശലേം കത്തുകളിലൂടെ അവതരിപ്പിക്കുന്നത്.

പ്രശസ്ത ചരിത്രകാരനും മാധ്യമ പ്രവർത്തകനുമായ ജോയ്സ് തോട്ടയ്ക്കാട് കണ്ടെത്തി പ്രസിദ്ധീകരിക്കുന്ന 'വലിയ ബാവായുടെ ഡയറിക്കുറിപ്പുകൾ' 1957 ആഗസ്റ്റ് 27 മുതൽ 1958 ആഗസ്റ്റ് 20 വരെയുള്ള അനുദിന സംവേദനങ്ങളാണ്. 'മലങ്കരയുടെ മഹർഷിവര്യൻ' എന്ന ഈ ഗ്രന്ഥത്തിൽ ആറ് ഭാഗങ്ങളിലായി പ. ഗീവർഗീസ് ദ്വിതീയൻ ബാവായുടെ ഡയറിക്കുറിപ്പുകളും രചനകളും പ്രഭാഷണങ്ങളും അനുസ്മരണങ്ങളും ഉൾക്കൊള്ളുന്നു. ഈ കൃതിയിലെ 'ഗുരുശിഷ്യ സംവാദം' അതീവ ഹൃദ്യമാണ്. ഫാ. റ്റി. വി. ജോർജ് നെടുമാവ് ഗുരുവിൽ നിന്നും കേട്ടറിഞ്ഞ അനുഭവങ്ങൾ സംഭാഷണശൈലിയിലാണ് അവതരിപ്പിച്ചിരിക്കുന്നത്. 'മലങ്കരയുടെ മഹർഷിവര്യൻ' എന്ന് വിശേഷിപ്പിക്കുന്ന പ. ഗീവർഗീസ് ദ്വിതീയൻ ബാവായുടെ ജീവിതവും വേദശാസ്ത്ര ദർശനവും അപഗ്രഥിക്കുന്ന ഡോ. പൗലോസ് മാർ ഗ്രീഗോറിയോസിന്റെ പ്രൗഢവും ദീർഘവുമായ രചനയാണ് അവസാന ഭാഗമായി ഉൾക്കൊള്ളിച്ചിരിക്കുന്നത്.

നിരന്തരമായി എഴുതുവാനും കൃത്യമായി വിവരങ്ങൾ ശേഖരിച്ച് അടയാളപ്പെടുത്തുവാനും അനിതരസാധാരണമായ സിദ്ധിവൈഭവമുണ്ടായിരുന്ന പ. ഗീവർഗീസ് ദ്വിതീയൻ ബാവായുടെ ഡയറിക്കുറിപ്പുകൾ സഭാചരിത്രത്തിന്റെ വിവിധ തലങ്ങളാണ് വെളിപ്പെടുത്തുന്നത്.

സ്വകാര്യമായ ദർശനങ്ങളും അഭിപ്രായങ്ങളുമാണ് ഡയറിക്കുറിപ്പിൽ ഉൾക്കൊള്ളുന്നത് എങ്കിലും അത് ഒരു കാലഘട്ടത്തിന്റെ സാമൂഹികവും സാംസ്കാരികവുമായ ചരിത്രത്തെയാണ് അടയാളപ്പെടുത്തുന്നത്. പ. ഗീവർഗീസ് ദ്വിതീയൻ ബാവാ നടത്തിയ വിവാഹം, തൈലാഭിഷേകം, ശവസംസ്ക്കാരം, ഓർമ്മകുർബ്ബാന, പട്ടംകൊട, വൈദിക കബറടക്കം, പള്ളികൂദാശ, സന്ദർശനങ്ങൾ തുടങ്ങി നിരവധി സ്വകാര്യതകൾ കൃത്യമായി ആലേഖനം ചെയ്തിരിക്കുന്ന ഈ ഡയറിക്കുറിപ്പുകൾ വിവിധ ദേശത്തിന്റെയും പള്ളികളുടെയും കുടുംബചരിത്രത്തിന്റെയും അടിസ്ഥാന രേഖയായിത്തീരുന്നു.

പ. ഗീവർഗീസ് ദ്വിതീയൻ ബാവായുടെ ദർശനങ്ങൾക്കും കാഴ്ചപ്പാടുകൾക്കും അടിത്തറ ലഭ്യമായത് ഗുരുക്കന്മാരായ പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസിയോസ് (1833–1909), പ. പരുമല ഗീവർഗീസ് മാർ ഗ്രീഗോറിയോസ് (1848–1902), പ. വട്ടശ്ശേരിൽ ഗീവർഗീസ് മാർ ദീവന്നാസിയോസ് (.......–1934) എന്നിവരിൽ നിന്നുമായിരുന്നു. ഈ ഗുരുപരമ്പരയുടെ അമൂല്യസിദ്ധിവിശേഷങ്ങളായ വിശുദ്ധജീവിതം, വേദപരിജ്ഞാനം, പ്രഭാഷണപാടവം,

ഗ്രന്ഥരചനാസിദ്ധി, സാമൂഹിക കാഴ്ചപ്പാട് എന്നിവ ശിഷ്യനായ വലിയ ബാവായിലേക്കും അനുസ്യൂതം സംക്രമിച്ചു. അജപാലനരംഗത്ത് 16 വർഷം മെത്രാപ്പോലീത്തായായും (1912–1929), 34 വർഷം കാതോലിക്കായായും (1929–1964) അതിൽ 28 വർഷം മലങ്കര മെത്രാപ്പോലീത്തായായും (1934 ഡിസംബർ 28 – 1964 ജനുവരി 3) മലങ്കര സഭയെ നയിച്ച യുഗപ്രഭാവവാനായ പ. വലിയ ബാവായുടെ രചനകളും ഡയറിക്കുറിപ്പുകളും സമഗ്രമായി കണ്ടെടുത്തു പ്രസിദ്ധീകരിക്കേണ്ടത് കാലഘട്ടത്തിന്റെ ആവശ്യമാണ്.

കേരളത്തിന്റെ ദേശീയ സാമൂഹിക രംഗത്തും ആദ്ധ്യാത്മിക രംഗത്തും വിശുദ്ധി പകർന്ന പ്രതിഭാശാലിയായ പ. ഗീവർഗീസ് ദ്വിതീയൻ ബാവായുടെ ഡയറിക്കുറിപ്പുകൾ ആ ധന്യ ജീവിതവും കർമ്മശേഷിയും വെളിപ്പെടുത്തുന്നു:

**1. സ്വകാര്യ ജീവിതക്രമം**

പ. ഗീവർഗീസ് ദ്വിതീയൻ ബാവായുടെ സ്വകാര്യ ജീവിതത്തിന്റെ ഒരു ദിവസം ആരംഭിക്കുന്നത് വെളുപ്പിന് നാലു മണിയോടെയാണ്. എല്ലാ ദിവസവും കൃത്യം 10 മണിയോടെ ഉറങ്ങും. ഇക്കാര്യങ്ങൾ കൃത്യമായി ഡയറിക്കുറിപ്പിൽ എഴുതിയിട്ടുണ്ട്. രാവിലത്തെ നമസ്കാരം, പത്ര വായന, കാപ്പി, മരുന്ന്, കുത്തിവെയ്പ്, എഴുത്തുകൾക്ക് മറുപടി, സന്ദർശകരെ കാണൽ, സന്ധ്യാ നമസ്കാരം, കുളി, അത്താഴം, പുസ്തക വായന, സൂത്താറ, ഉറക്കം എന്നിങ്ങനെയാണ് ദേവലോകത്തെ ഒരു സാധാരണ ദിവസത്തിന്റെ ക്രമം.

എവിടെപ്പോയാലും കൃത്യമായി വിശ്രമിക്കുകയും ഉറങ്ങുകയും ചെയ്യുമായിരുന്നു. ഡയറിക്കുറിപ്പിൽ അനവധി പ്രാവശ്യം ആവർത്തിക്കുന്ന വാക്കുകളാണ്: വിശ്രമിച്ചു, അല്പസമയം വിശ്രമിച്ചു; സുഖമായി താമസിച്ചു, സുഖമായി ഉറങ്ങി എന്നിവ. വിവാഹത്തിന് നേരത്തെ ചെല്ലും. അല്പം വിശ്രമിച്ചശേഷം വിവാഹം. ഭക്ഷണം കഴിഞ്ഞും വിശ്രമം. അതിനുശേഷം യാത്ര. വി. കുർബ്ബാന കഴിഞ്ഞു വിശ്രമം. വിശ്രമവും ഉറക്കവും കൃത്യമായി പരിപാലിച്ചതാണ് പ. വലിയ ബാവായുടെ ആരോഗ്യ ജീവിതത്തിന്റെ മഹാരഹസ്യം.

ഓരോ സ്ഥലങ്ങളിൽ എത്തുമ്പോഴും സന്ദർശകരായി എത്തുന്ന പ്രമുഖർ പ. ബാവായോടൊപ്പം താമസിച്ചിരുന്നു. ദേവലോകത്ത് ദീർഘയാത്ര ചെയ്ത് എത്തുന്ന സന്ദർശകർക്ക് പ. ബാവായോടൊത്ത് താമസം ക്രമീകരിച്ചിരുന്നു. സന്ദർശകരുടെ കൃത്യമായ പേരും വിവരങ്ങളും ഡയറിയിൽ രേഖപ്പെടുത്തിയിട്ടുണ്ട്.

മാതാപിതാക്കളുടെ ഓർമ്മദിവസം കൃത്യമായി കുറിച്ചി പള്ളിയിൽ വി. കുർബ്ബാന അർപ്പിക്കുമായിരുന്നു. 1957 ഒക്ടോബർ 12 ശനിയാഴ്ച അമ്മയുടെ ഓർമ്മദിവസം രാവിലെ കുർബ്ബാന അർപ്പിച്ചു. 'ശവക്കോട്ടയിൽ പോയി പ്രത്യേകം പ്രാർത്ഥന നടത്തി' എന്ന് രേഖപ്പെടുത്തിയിരിക്കുന്നു. അപ്പന്റെ ഓർമ്മ 1958 ജനുവരി 14–ന് നടന്നില്ല എന്ന വിവരവും ഉണ്ട്. 1958 ജൂൺ 15–നുള്ള ഡയറിക്കുറിപ്പിൽ: 'നമുക്ക് 84 വയസ്സ് ഇന്നു തികയുന്ന ദിനമായിരുന്നതുകൊണ്ട് കുർബ്ബാനമദ്ധ്യേ നാം പ്രസംഗിച്ചു. യാചകകേന്ദ്രത്തിൽ നമുക്കുവേണ്ടി ഒരു സദ്യ നടത്തുന്നുണ്ട്.'

വളരെ ലളിതവും സുതാര്യവുമായ സ്വകാര്യ ജീവിതക്രമമാണ് ഗീവർഗീസ് ദ്വിതീയൻ ബാവായുടേത്. സൗഹൃദങ്ങളും വ്യക്തിബന്ധങ്ങളും ജാതിമതഭേദങ്ങൾക്കപ്പുറമായിരുന്നു. പ്രാർത്ഥനയും ലളിതജീവിതവും വിശുദ്ധിയും പരിരക്ഷിച്ചുള്ള നടപടിക്രമങ്ങൾ പ. വലിയ ബാവാ നിലനിർത്തിയെന്ന് ഡയറിക്കുറിപ്പുകൾ വെളിപ്പെടുത്തുന്നു.

സന്ദർശകരെ കൊണ്ടുവരുന്നവരുടെയും സമ്മാനങ്ങളുടെയും ദീർഘമായ വിവരണങ്ങൾ ഡയറിയിലുണ്ട്. ശെമ്മാശന്മാരുടെ കല്യാണസമയത്ത് സമ്മാനമായി മോതിരം നൽകിയിരുന്നു. വ്യക്തിബന്ധം അഗാധമായി സൂക്ഷിച്ചിരുന്ന പ. ബാവാ തിരുമേനിക്ക് സമ്മാനങ്ങൾ കൊടുക്കുവാനും സ്വീകരിക്കുവാനുമുള്ള വിശാലഹൃദയം ഉണ്ടായിരുന്നു.

**2. ക്രമമായ ആരാധനയും പ്രഭാഷണവും**

പൗരസ്ത്യ ആദ്ധ്യാത്മികതയും യോഗാത്മകതയും ജീവിതത്തിൽ ഉൾക്കൊണ്ട പ. ഗീവർഗീസ് ദ്വിതീയൻ ബാവായുടെ ആരാധനയും പ്രഭാഷണവും അതീവ ഹൃദ്യമായിരുന്നു. ആരാധന കൃത്യസമയത്ത് ആരംഭിക്കും. വി. കുർബ്ബാന പത്ത് പത്തര മണിയോടെ സമാപിക്കും. എല്ലാ ഞായറാഴ്ച ദിനങ്ങളിലും വി. കുർബ്ബാനയിലും അര മണിക്കൂർ പ്രസംഗിക്കും. ഡയറിക്കുറിപ്പിൽ കുർബ്ബാനമദ്ധ്യേ അര മണിക്കൂർ നാം പ്രസംഗിച്ചു എന്നും 'പത്ത് മണിയോടെ കുർബ്ബാന കഴിഞ്ഞ് നാം വിശ്രമിച്ചു' എന്നും ആവർത്തിക്കുന്നുണ്ട്.

1957–ലെ എട്ടുനോമ്പിന്റെ പ്രാരംഭ ദിവസം പുതിയകാവ് പള്ളിയിലും സെപ്റ്റംബർ 8–ന് ദേവലോകം ചാപ്പലിലും കുർബ്ബാനമദ്ധ്യേ അരമണിക്കൂർ

**(ശേഷം 28–ാം പേജിൽ...)**

**ലേഖനം**

**വർഗീസ് ജോൺ തോട്ടപ്പുഴ**

# സുറിയാനി കണക്കും പെരുന്നാൾ തീയതികളും

നമ്മുടെ സഭ ഡിസംബർ 25ന് ക്രിസ്മസ് ആഘോഷിച്ചു തുടങ്ങിയത് 1953ലാണ്. അതുവരെ സുറിയാനി മാസമായ കോനൂൻക്ദീം 25നായിരുന്നു യൽദോ പെരുന്നാൾ. ഇതിനെ സുറിയാനിക്കണക്കിന് ധനു 25 എന്നു പറഞ്ഞിരുന്നു. നാം ഇന്ന് ഉപയോഗിക്കുന്ന ഗ്രിഗോറിയൻ കലണ്ടറിൽ 1900 – 1953 കാലഘട്ടത്തിൽ 13 ദിവസം വൈകി ജനുവരി ഏഴിന് ക്രിസ്മസ് വരാൻ കാരണം ഇതാണ്. അതിനു മുമ്പ് ജനുവരി ആറിനാണ് ക്രിസ്മസ് വന്നിരുന്നത് (വ്യത്യാസം 12 ദിവസം). ഇതു മലയാള മാസമായ ധനു 25 ആകുകയില്ല.

മലങ്കര സഭയിലെ ബാവാകക്ഷി (പാത്രിയർക്കീസ് പക്ഷം) 1952 ഡിസംബർ 15ന് യൽദോ നോമ്പാരംഭത്തിനും മെത്രാൻ കക്ഷി (കാതോലിക്കോസ്പക്ഷം) 1953 മേയ് 14ന് സ്വർഗാരോഹണപ്പെരുന്നാളിനുമാണ് ഗ്രിഗോറിയൻ കലണ്ടർ സ്വീകരിച്ചത്. അതു വരെ (1950 വരെയെങ്കിലും) സഭാ സംബന്ധമായ തീയതികൾ രേഖപ്പെടുത്തിയിരുന്നത് പ്രത്യേക രീതിയിലാണ്. വർഷം ക്രിസ്ത്വബ്ദത്തിലേതും (ചിലപ്പോൾ മലയാള അബ്ദത്തിലേതുമാകാം). മാസം മലയാള അബ്ദത്തിലേതും തീയതി ജൂലിയൻ കലണ്ടറിലേതുമായിരിക്കും. മറ്റൊരു വിധത്തിൽ പറഞ്ഞാൽ ജൂലിയൻ കലണ്ടറിലെ ജനുവരിക്ക് മകരം എന്നും ഫെബ്രുവരിക്ക് കുംഭം എന്നും അങ്ങനെ ഡിസംബറിന് ധനു എന്നും പേരു പറയുന്നു. സുറിയാനി പഞ്ചാംഗത്തിലെ മാസങ്ങളും (കോനൂൻഹ്രോയ് മുതൽ കോനൂൻ ക്ദീം വരെ) ഇതിനോടു ചേർന്നു വരും. മലയാളക്കണക്കും സുറിയനിക്കണക്കും തമ്മിൽ മൂന്നു ദിവസം വരെ വ്യത്യാസമുണ്ട്; വിരളമായി മാത്രമേ ഒരുമിച്ചു വരികയുള്ളൂ.

സുറിയാനി കണക്കിൽ 1912 കന്നി 2 എന്നത് സുറിയാനി പഞ്ചാംഗത്തിൽ 1912 ഈലൂൽ 2-ം ജൂലിയൻ കലണ്ടറിൽ 1912 സെപ്റ്റംബർ 2-ം ഗ്രിഗോറിയൻ കലണ്ടറിൽ 1912 സെപ്റ്റംബർ 15-ം ആണ് (13 ദിവസം വ്യത്യാസം). ഇത് മലയാള അബ്ദത്തിൽ 1088 ചിങ്ങം 31 ആണ്. ഇതൊരു ഞായറാഴ്ചയാണ്. മലങ്കരയിൽ കാതോലിക്കേറ്റ് സ്ഥാപനം നടന്ന തീയതി ഇതാണ്. അന്നൊക്കെ ഞായറാഴ്ചയും മാറാനായപ്പെരുന്നാളിനുമാണ് പട്ടംകൊട ആദിയായ ശുശ്രൂഷകൾ നടന്നിരുന്നത്. ഇവിടെ സുറിയാനി – മലയാളം തീയതികൾ തമ്മിൽ രണ്ടു ദിവസത്തിന്റെ വ്യത്യാസമുണ്ട്. കന്നി 2 എന്നു കാണുന്നത് മലയാളത്തീയതിയെന്നു കരുതി ഇംഗ്ലീഷ് തീയതിയാക്കിയാൽ 1912 സെപ്റ്റംബർ 17 എന്നു വരും. കാതോലിക്കേറ്റ് സ്ഥാപനത്തിന്റെ തീയതി 1912 സെപ്റ്റംബർ 17 എന്നു ചരിത്രഗ്രന്ഥങ്ങളിൽ തെറ്റായി രേഖപ്പെടുത്താൻ കാരണമിതാണ്. 1912 സെപ്റ്റംബർ 15 ഞായറാഴ്ചയാണ് പരിശുദ്ധ ബസേലിയോസ് പൗലോസ് പ്രഥമൻ കാതോലിക്കാ ബാവാ സ്ഥാനാരോഹണം ചെയ്തതെന്ന് ഈ ലേഖകൻ 1982ൽ തന്നെ ചൂണ്ടിക്കാണിച്ചിരുന്നു. ഈ വാദത്തിന് അന്ന് അംഗീകാരം ലഭിച്ചില്ല; ഇപ്പോൾ അംഗീകാരം ലഭിച്ചതിൽ സന്തോഷിക്കുന്നു.

വിശേഷ ദിവസങ്ങൾ

ധനുമാസം.

൧-ാംതീ- പിറവിയുടെ നോമ്പിന്റെ തുടക്കം.
[illegible] ദിവസം.
[illegible] ബർബ്ബാറായുടെയും ൩൦൦ സഹദേന്മാരുടെയും ഓ:
[illegible] ബാവാന്മാരുടെയും മാർ നിക്കോലാവോസിന്റെയും ഓ:
[illegible] തമ്പുരാനെപ്പെറ്റമ്മയുടെ ഓ:
[illegible] മാർ ബഹനാം സഹദായുടെയും അവന്റെ പെങ്ങൾ സാറായുടെയും നാല്പത സഹദേന്മാരുടെയും ഓ:
[illegible] സ്ലീബായുടെ ഓ:
[illegible] മാർ തോമാശ്ലീഹായുടെ ഓ: [illegible] ദിവസം.
✝ [illegible] പിറവിയുടെ ഓ:
✝ [illegible] തമ്പുരാനെപ്പെറ്റമ്മയുടെ പുകഴ്ച ഓ:
✝ [illegible] നമ്മുടെ കർത്താവിനെക്കുറിച്ചു കൊല ഏററ ശിശുക്കളുടെ ഓ.
[illegible] പെരുന്നാൾ കഴിഞ്ഞു വരുന്ന ബുധനാഴ്ച നമ്മുടെ കർത്താവിന്റെ കൂടപ്പിറപ്പും ഓറശ്ലേമിന്റെ എപ്പിസ്കോപ്പായും ആയ മാർ യാക്കോബ ശ്ലീഹ [illegible] ശുദ്ധമാന [illegible] ദിവസം.

*ഇടവഴീക്കൽ ഫീലിപ്പോസ് കോറെപ്പിസ്കോപ്പാ തയ്യാറാക്കിയ 1873ലെ സഭാപഞ്ചാംഗം (സെന്റ് തോമസ് പ്രസ്, കൊച്ചി). സുറിയാനിക്കണക്ക് 1873 ധനു മാസമാണ് ചിത്രത്തിൽ കാണുന്നത്. സുറിയാനി, ഇംഗ്ലീഷ്, മലയാളം രീതികളിൽ തീയതികൾ കൊടുത്തിരിക്കുന്നു. സുറിയാനി – ഇംഗ്ലീഷ് തമ്മിൽ 12 ദിവസവും സുറിയാനി – മലയാളം തമ്മിൽ ഒരു ദിവസവുമാണ് വ്യത്യാസം. 1873 കോനൂൻക്ദീം (സുറിയാനി ധനു) 25 / 1874 ജനുവരി 6 / 1049 ധനു 24 ചൊവ്വാഴ്ചയാണ് ക്രിസ്മസ്. പെരുന്നാളുകൾ ആഘോഷിച്ചിരുന്നത് മലയാള തീയതിയെ അടിസ്ഥാനമാക്കിയല്ലെന്നും സുറിയാനി തീയതിയെ അടിസ്ഥാനമാക്കിയാണെന്നും ഇതു പരിശോധിച്ചാൽ വ്യക്തമാകും.*

1902 നവംബർ 2 / തുലാം 20 (സുക) / 1078 തുലാം 17 (മക) ഞായറാഴ്ചയാണ് പരിശുദ്ധ പരുമല മാർ ഗ്രീഗോറിയോസ് തിരുമേനി കാലം ചെയ്തത്. (കാലം ചെയ്ത സമയം പരിഗണിച്ചാൽ 1902 നവംബർ 3 വരുമെന്നൊരു വാദമുണ്ടെങ്കിലും അതിലേക്കു കടക്കുന്നില്ല). തുലാം 20 മലയാളത്തീയതിയെന്നു കരുതി ഇംഗ്ലീഷ്

തീയതിയാക്കിയാൽ 1902 നവംബർ 5 ആകും. ഇവിടെ സുറിയാനി – മലയാളം തീയതികൾ തമ്മിൽ മൂന്നു ദിവസത്തിന്റെ വ്യത്യാസമുണ്ട്.

അതുപോലെ 1876 ആഗസ്റ്റ് 27, 1876 ഓബ് 15, 1876 ചിങ്ങം 15 (സുറിയാനി കണക്ക്), 1052 ചിങ്ങം 13 (മലയാള കണക്ക്) എന്നിവ ഒരേ ദിവസമാണ് (ഇവിടെ വ്യത്യാസം 12 ദിവസം). ഈ വാങ്ങിപ്പു പെരുന്നാൾ ദിവസമാണ് മലങ്കരയിലെ പ്രഥമ മൂറോൻ കൂദാശ നടന്നത്. ഇവിടെ സുറിയാനി – മലയാളം തീയതികൾ തമ്മിൽ രണ്ടു ദിവസത്തിന്റെ വ്യത്യാസമുണ്ട്. 1876 ചിങ്ങം 15 മലയാളത്തീയതിയെന്നു കരുതി ഇംഗ്ലീഷ് തീയതിയാക്കിയാൽ 1876 ആഗസ്റ്റ് 29 എന്നു തെറ്റിപ്പോകും.

ഗ്രിഗോറിയൻ കലണ്ടർ സ്വീകരിച്ചതോടെ മലങ്കര സഭയിലെ പള്ളികൾ പെരുന്നാൾ തീയതികൾ പുതിയ രീതിയിലേക്ക് മാറ്റിയെങ്കിലും വിശുദ്ധ ഗീവർഗീസ് സഹദായുടേത് ഉൾപ്പെടെയുള്ള ചില പെരുന്നാളുകൾ പഴയ രീതിയിൽ തന്നെ തുടർന്നു. ഏപ്രിൽ 23നു വരേണ്ട പെരുന്നാൾ മേയ് മാസം 6, 7, 8 തുടങ്ങിയ തീയതികളിലേക്കു മാറുന്നു. നീസാൻ 23 അഥവാ സുറിയാനിക്കണക്ക് മേടം 23 ശരിയായി കണക്കാക്കിയാൽ മേയ് 6 ആണ് വരേണ്ടത്. (13 ദിവസം വ്യത്യാസം). എന്നാൽ ചിലർ മലയാള പഞ്ചാംഗം (കൊല്ല വർഷം) മേടം 23ന് ആഘോഷിക്കുന്നതുകൊണ്ടാണ് തീയതി മേയ് ഏഴോ എട്ടോ ആകുന്നത്.

കോലഞ്ചേരി പള്ളിയിൽ മാർ പത്രോസ് പൗലോസ് ശ്ലീഹന്മാരുടെ പെരുന്നാൾ ജൂലൈ 12 ആഘോഷിക്കുന്നു. അന്ന് ജൂലിയൻ കലണ്ടറിലെ ജൂൺ 29 / ഹസിറോൻ 29 / സുറിയാനിക്കണക്ക് മിഥുനം 29 ആയതുകൊണ്ടാണ്.

മാർ സ്തേഫാനോസ് സഹദായുടെ പെരുന്നാൾ ജനുവരി 8നു പകരം ജനുവരി 21നും (കോനൂൻ ഹ്രോയ് /സുറിയാനിക്കണക്ക് മകരം 8) മാർ ബഹനാം സഹദായുടെ പെരുന്നാൾ ഡിസംബർ 10നു പകരം ഡിസംബർ 23നും (കോനൂൻക്ദീം / സുറിയാനി ധനു 10)13 ദിവസം വൈകി വരാൻ കാരണവും ഇതുതന്നെ. വി. ദൈവമാതാവിന്റെ ചില പെരുന്നാളുകളും ചില പള്ളികളിൽ 13 ദിവസം വൈകി ആഘോഷിക്കാറുണ്ട്. വിത്തുകൾക്കുവേണ്ടിയുള്ള ദൈവമാതാവിന്റെ പെരുന്നാൾ ജനുവരി 15നു പകരം ജനുവരി 28 (സുറിയാനി മകരം 15)നു വരാം.

സുറിയാനി തീയതിയെ മലയാള തീയതിയെന്നു തെറ്റിദ്ധരിച്ച് ഇംഗ്ലീഷ് തീയതിയാക്കുമ്പോൾ തീയതികൾ തെറ്റിപ്പോകാം. മാർ സ്തേഫാനോസ് സഹദായുടെ പെരുന്നാൾ ചില പള്ളികളിൽ ജനുവരി 21നു പകരം 22, 23 തുടങ്ങിയ തീയതികളിൽ ആഘോഷിക്കാൻ കാരണം ഇതാണ്. 1900 – 1953 കാലഘട്ടത്തിലെ സഭാപഞ്ചാംഗം പരിശോധിച്ചാൽ ഈ പെരുന്നാൾ ജനുവരി 21 (സുറിയാനി മകരം 8)നാണ് ആഘോഷിച്ചിരുന്നതെന്നു വ്യക്തമാകും. (അതിനു മുമ്പ് ജനുവരി 20). വിശുദ്ധ നാടുകളിൽ അന്ത്യോഖ്യൻ സുറിയാനി സഭ അടുത്ത കാലം വരെ പെരുന്നാളുകൾ ആഘോഷിച്ചിരുന്ന തീയതികൾ പരിശോധിച്ചാലും ഇതു വ്യക്തമാകും. (അവർ ഗ്രീഗോറിയൻ കലണ്ടർ സ്വീകരിച്ചത് പത്തു വർഷം മുമ്പാണെന്ന് യാക്കോബായ വിഭാഗത്തിലെ ഐസക് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്തായിൽ നിന്ന് അറിയാൻ കഴിഞ്ഞു).

നമ്മുടെ സഭ ഗ്രിഗോറിയൻ കലണ്ടർ സ്വീകരിച്ച സ്ഥിതിയ്ക്ക് എല്ലാ പെരുന്നാളുകളും പുതിയ രീതിയിൽ ആഘോഷിക്കുന്നതാണ് യുക്തി. ചില പെരുന്നാളുകൾ പഴയ രീതിയിൽ ആഘോഷിക്കുമ്പോൾ സന്തുലിതാവസ്ഥ നഷ്ടപ്പെടുന്നതായി കാണാം.

യൽദോപ്പെരുന്നാൾ, ദൈവമാതാവിന്റ പുകഴ്ച പ്പെരുന്നാൾ, ശിശുവധപ്പെരുന്നാൾ എന്നിവ ഡിസംബർ 25, 26, 27 തീയതികളിൽ വരുന്നതു പോലെ ദനഹാപ്പെരുന്നാൾ, മാർ യൂഹാനോൻ മാംദാനായുടെ ശിരഛേദം/പുകഴ്ചപ്പെരുന്നാൾ, മാർ സ്തേഫാനോസ് സഹദായുടെ പെരുന്നാൾ എന്നിവ ജനുവരി 6, 7, 8 തീയതികളിൽ ക്രമീകരിച്ചിരിക്കുന്നതു യുക്തിസഹമാണ്. ജൂൺ 16 – 29 തീയതികളിൽ ശ്ലീഹാനോമ്പ് ആചരിച്ചിട്ട് മാർ പത്രോസ് പൗലോസ് ശ്ലീഹന്മാരുടെ പെരുന്നാൾ ജൂലൈ 12ന് ആഘോഷിക്കുന്ന രീതി ഒഴിവാക്കാനാകും.

പഴയ പതിവ് നിലനിർത്താനായി പഴയ രീതിയിൽ ആഘോഷിക്കുന്നെങ്കിൽ അതു സുറിയാനിക്കണക്കനുസരിച്ചുള്ള തീയതിയിൽ വേണം ആഘോഷിക്കുന്നത്. പള്ളിയുടെ കല്ലിടീൽ, കൂദാശ തുടങ്ങിയ സംഭവങ്ങളോടനുബന്ധിച്ചുള്ള പെരുന്നാളുകൾ പുതിയ തീയതിയിലേക്കു മാറ്റാൻ പലർക്കും പ്രയാസം കാണും. അങ്ങനെയെങ്കിൽ മലയാളത്തീയതിക്കു പകരം സുറിയാനിക്കണക്കിനെ അടിസ്ഥാനമാക്കി 13 ദിവസം കൂട്ടി ഇംഗ്ലീഷ് തീയതി കണ്ടുപിടിച്ചാൽ മതി. 1900 – 2100 കാലത്ത് 13 ദിവസമാണ് വ്യത്യാസം. അതു കഴിഞ്ഞാൽ 14 ദിവസം.

ഇന്നും ചില ക്രൈസ്തവ സഭകൾ ജൂലിയൻ കലണ്ടർ ഉപയോഗിക്കുന്നതിനാൽ ആ കലണ്ടറിൽ ഡിസംബർ 25 ആയി വരുന്ന ജനുവരി ഏഴിനാണ് ക്രിസ്മസ് ആഘോഷിക്കുന്നത്. ഈസ്റ്റർ തീയതിക്കും ഇതുപോലെ വ്യത്യാസമുണ്ട്. മലങ്കര, അർമേനിയൻ, ഫിന്നിഷ് ഒഴികെയുള്ള ഓർത്തഡോക്സ് സഭകൾ ഇന്നും മറ്റുള്ളവർ ആഘോഷിച്ച് ഒന്നും നാലും അഞ്ചും ആഴ്ചകൾ കഴിഞ്ഞാണ് മിക്ക വർഷവും ഈസ്റ്റർ ആഘോഷിക്കുന്നത്. ചില വർഷങ്ങളിൽ (ഉദാ: – 2007, 2010, 2011, 2014, 2017, 2025) ഒരുമിച്ചു വരുമെന്നു മാത്രം.

ഫോൺ – 9446412907



**വചന പരിച്ഛേദം**

**ഫാ. പി. വി. ജോൺ**

# ഭക്തിയില്ലാത്ത ജ്ഞാനം അനർത്ഥമുണ്ടാക്കുന്നു

1 രാജാ: 11:11 യഹോവ ശലോമോനോട് അരുളി ചെയ്തത് എന്തെന്നാൽ എന്റെ നിയമവും ഞാൻ നിന്നോടു കൽപ്പിച്ച കല്പനകളും നീ പ്രവർത്തിച്ചില്ല എന്നുള്ള സംഗതി നിന്റെ പേരിൽ ഇരിക്ക കൊണ്ട് ഞാൻ രാജ്യത്വം നിങ്കൽ നിന്നു നീക്കി നിശ്ചയമായി പറിച്ച് നിന്റെ ദാസന് കൊടുക്കും."

ജ്ഞാനിയായ ശലോമോന്റെ ജീവിതത്തിന്റെ ആകെ തുകയാണ് ഈ വാക്യത്തിൽ നാം വായിക്കുന്നത്. എന്തെല്ലാം നേടിയെന്നതല്ല, വരുംതലമുറയ്ക്കായി എന്തൊക്കെ നൽകിയെന്നതാണ് ധന്യമായ ജീവിതത്തിന്റെ മാനദണ്ഡം. യിസ്രായേലിൽ ശലോമോനെപ്പോലെ ഒരു രാജാവ് ഉണ്ടായിട്ടില്ല. ശലോമോന്റെ പിതാവായ ദാവീദ് രാജാവിനെ വിസ്മരിച്ചുകൊണ്ടല്ല ഇതു പറയുന്നത്. ദാവീദിനെയും ശലോമോനേയും താരതമ്യം ചെയ്യുമ്പോൾ പല കാര്യങ്ങളിലും ദാവീദു രാജാവ് ശലോമോനേക്കാൾ മുൻപിൽ നിൽക്കുന്നുണ്ടെങ്കിലും ജ്ഞാനത്തിലും ഭരണ തന്ത്രജ്ഞതയിലും ശലോമോൻ തന്നെയാണ് ഒന്നാമൻ. എന്നാൽ ദൈവഭക്തിയിൽ ദാവീദിനോടൊപ്പം എത്തുവാൻ ശലോമോന് കഴിഞ്ഞില്ല എന്നതാണ് ശാലോമോന്റെ ഈ ദൗർഭാഗ്യത്തിനു കാരണം. രണ്ടുപേരും നാൽപതു സംവത്സരം യിസ്രായേലിന്റെ രാജാവായി വാണു. ദാവീദിന്റെ ജീവിതത്തിൽ ഗൗരവതരമായ പല വീഴ്ചകളും ഉണ്ടായിട്ടുണ്ടെങ്കിലും അവിടെയെല്ലാം പശ്ചാത്തപിച്ച് തിരിച്ചു വന്നതിനാൽ അവൻ എല്ലാ കാര്യങ്ങളിലും അനുഗ്രഹീതനായിത്തീർന്നു. ദാവീദു രാജാവിന്റെ ജീവിതകാലം അധികവും പ്രശ്നസങ്കുലിതമായിരുന്നു. എന്നാൽ അവിടെയെല്ലാം അദ്ദേഹം ദൈവത്തോടു ചേർന്നുനിന്ന് അതിനെയെല്ലാം അതിജീവിച്ചതായി കാണാം. എനിക്കു വിരോധമായി പാളയമിറങ്ങിയിരിക്കുന്ന ആയിരമായിരം ജനങ്ങളെ ഞാൻ ഭയപ്പെടുകയില്ല (സങ്കീ.



4:6) എന്നും നിന്നാൽ ഞാൻ ചട്ടക്കൂടിന്റെ നേരെ പാഞ്ഞുചെല്ലും. എന്റെ ദൈവം വന്നാൽ ഞാൻ മതിൽ ചാടിക്കടക്കും. (സങ്കീ. 18:29) എന്നും അദ്ദേഹം വരുമ്പോൾ ദൈവഭക്തിയിലൂടെ നേടിയെടുത്ത ആത്മബലമാണ് നാമിവിടെ ദർശിക്കുന്നത്.

ദൈവോചിതമായ ഒരു മാറ്റത്തിനുള്ള അഭിവാഞ്ജയും ശ്രമവും ദാവീദിൽ അന്ത്യകാലം വരെ നിലനിന്നിരുന്നു. വെടിപ്പുള്ള ഹൃദയവും സ്ഥിരതയുള്ള ആത്മാവും തനിക്കുണ്ടാകണമെന്ന അടങ്ങാത്ത മോഹമാണ് ദാവീദിനെ ശ്രേഷ്ഠനാക്കി നിലനിർത്തിത്. തന്മൂലം ദാവീദിന്റെ അന്ത്യകാലം അനുഗ്രഹീതമായി. തന്റെ ആഗ്രഹം പോലെയും ദൈവനിശ്ചയപ്രകാരവും ശലോമോനെ തന്റെ അനന്തരാവകാശിയായി വാഴിച്ചു. അവന്റെ തലയിൽ കൈവെച്ചനുഗ്രഹിച്ചു. മകനെക്കുറിച്ചുള്ള തന്റെ പ്രതീക്ഷകൾ എന്തെല്ലാമെന്ന് അവനെ അറിയിച്ചു. യഹോവ തന്നെ ഏൽപ്പിച്ച ജനത്തെയും രാജ്യത്തെയും ബലമുള്ള കരങ്ങളിൽ നൽകി സന്തോഷത്തോടെ സമാധാനത്തോടെ ദാവീദ് ലോകവാസം വെടിയുന്നു. ജീവനുള്ള ദൈവത്തെ ഉപേക്ഷിച്ചു. അന്യദൈവങ്ങളുടെ പിന്നാലെ പോയ ശലോമോനിൽ നിന്ന് രാജത്വം എടുത്തുകളയാതിരുന്നതിന്റെ കാരണമായി യഹോവ അരുളിച്ചെയ്യുന്നു. 'എങ്കിലും നിന്റെ അപ്പനായ ദാവീദിൻ നിമിത്തം ഞാൻ നിന്റെ ജീവകാലത്ത് അത് ചെയ്കയില്ല' (1 രാജാ 11:12) ഈ വാക്കുകൾ ശ്രദ്ധിക്കുമ്പോഴാണ് ദാവീദിന്റെ മഹത്വം നാം തിരിച്ചറിയുന്നത്. എന്നാൽ താരതമ്യേനെ പ്രശ്ന രഹിതമായ ഒരു ജീവിതത്തിന്റെ ഉടയമയായിരുന്നുവെങ്കിലും തന്റെ പിതാവായ ദാവീദിനു ലഭിച്ച നല്ലോരന്ത്യം ശലോമോനു ലഭിച്ചില്ലായെന്ന സത്യം ഈ വാക്യം വെളിവാക്കുന്നു. എന്തുകൊണ്ട് ഇങ്ങനെ സംഭവിച്ചുവെന്ന് അറിയണമെങ്കിൽ ശലോമോന്റെ ജീവിതാനുഭവങ്ങളെല്ലാം ശരിയായി വിശകലനം ചെയ്തേ മതിയാവൂ.

ദാവീദു രാജാവിന് ഊരിയാവിന്റെ ഭാര്യയായ ബേത്ത്ശേബയിൽ ജനിച്ചപുത്രനാണ് ശലോമോൻ. ജ്യേഷ്ഠന്മാർ പലരുണ്ടായിരുന്നിട്ടും ശലോമോനാണ് ദാവീദിന്റെ അനന്തരാവകാശിയായി തീർന്നത്. അതു സാധാരണ ബുദ്ധിക്കു നിരക്കാത്ത ഒരു ദൈവനിശ്ചയമണ്. വി. മത്തായി കർത്താവിന്റെ വംശാവലി രേഖപ്പെടുത്തിയിരിക്കുന്നത് ശ്രദ്ധിക്കുമ്പോഴാണ് അതു മനസ്സിലാകുന്നത്. ബേത്ത് - ശേബയും മകൻ ശലോമോനും കർത്താവിന്റെ വംശാവലിയിൽ സ്ഥാനം നേടിയിരിക്കുന്നു. ദൈവം മനുഷ്യകുലത്തിനായി ഒരുക്കിയ രക്ഷാപദ്ധതിയിലെ കണ്ണികളായി ഭവിച്ചത് അവർ രണ്ടുപേരുടേയും യോഗ്യതകൾ കൊണ്ടാണെന്നു പറയുവാൻ കഴിയുകയില്ല. കൃപയാലല്ലോ നാം രക്ഷിക്കപ്പെടുന്നത് എന്ന സത്യം ഈ വംശാവലിയിലൂടെ വെളിവാക്കുന്നുവെന്നു വേണം കരുതാൻ. ശലോമോന്റെ ജ്യേഷ്ഠന്മാരായ അബ്ശലോമും ശ്ലീത്തിന്റെ മകനായ അദോനിയാവും രാജാവാകാൻ ശ്രമിച്ചതാണ്. അബ്ശാലേം കൊല്ലപ്പെട്ടു. അദോനിയാവ് സ്വയം രാജാവായി അവരോധിച്ചെങ്കിലും ബേത്ത് - ശേബയ്ക്കു നൽകിയ വാക്കനുസരിച്ച് ദാവീദ് ശലോമോനെ രാജാവായി വാഴിച്ചു. ശലോമോന്റെ രാജാവിന്റെ മാതാവ് എന്നതിന് അപ്പുറമായി ഒരു യോഗ്യതയും ബേത്ത്-ശേബയ്ക്ക് അവകാശപ്പെടാനില്ല.

ദാവീദിനു മരണസമയം അടുത്തു വന്നപ്പോൾ ശലോമോനോടു കൽപ്പിച്ച കാര്യങ്ങൾ ശ്രദ്ധിച്ചാൽ അത് ദൈവനിശ്ചയമായിരുന്നു എന്ന് മനസ്സിലാകും. 1 രാജാ. 2:3, 4 നീ എന്തു ചെയ്താലും എവിടേയ്ക്കു തിരിഞ്ഞാലും സകലത്തിലും നീ കൃതാർത്ഥനാകേണ്ടതിനും നിന്റെ മക്കൾ പൂർണ്ണ ഹൃദയത്തോടും പൂർണ്ണ മനസ്സോടും കൂടെ എന്റെ മുൻപാകെ സൗമ്യമായി നടന്ന് തങ്ങളുടെ വഴി സൂക്ഷിക്കാൻ യിസ്രായേലിന്റെ രാജാസനത്തിൽ ഇരിപ്പാൻ ഒരു മകൻ നിനക്ക് ഇല്ലാതെ പോകയില്ല, എന്ന് എന്നോട് അരുളിച്ചെയ്ത വചനം താൻ ഉറപ്പിക്കേണ്ടതിനുമായി മോശെയുടെ ന്യായപ്രമാണത്തിൽ എഴുതിയിരിക്കുന്നതുപോലെ നിന്റെ ദൈവമായ യഹോവയുടെ വഴികളിൽ നടന്ന് അവന്റെ ചട്ടങ്ങളും കല്പനകളും വിധികളും സാക്ഷ്യങ്ങളും പ്രമാണിച്ചുകൊണ്ട് അവന്റെ ആജ്ഞ അനുസരിച്ചുകൊൾക എന്നിങ്ങനെയുള്ള ഉപദേശത്തോടൊപ്പം ചെയ്യേണ്ട ചില കാര്യങ്ങളും പറയുകയുണ്ടായി. സെരൂയയുടെ പുത്രനായ യോവാബിനോടും ഗേരയുടെ പുത്രൻ ശിമെയിയോടും ചെയ്യേണ്ട കാര്യങ്ങൾ അപ്പന്റെ അനുഗ്രഹപ്രകാരം ബുദ്ധിപൂർവ്വം ശാലോമോൻ നിർവ്വഹിച്ചു. മറ്റനേകം കാര്യങ്ങൾ ചെയ്തെങ്കിലും യഹോവയുടെ വഴികളിൽ നടന്ന് അവന്റെ ചട്ടങ്ങളും കല്പനകളും വിധികളും സാക്ഷ്യങ്ങളും പ്രമാണിച്ചുകൊണ്ട് അവന്റെ ആജ്ഞ അനുസിച്ചുകൊൾക എന്ന അപ്പന്റെ ഉപദേശം പൂർണ്ണമായി നിറവേറ്റുവാൻ ശാലമോനു കഴിഞ്ഞില്ല. അതുകൊണ്ടുതന്നെ

രാജത്വം പൂർണ്ണമായി പിൻതലമുറയിലേക്ക് പകർന്നു കൊടുക്കുവാനും ശലോമോനു സാധിച്ചില്ല.

ശലോമോന്റെ ശ്രേഷ്ഠ ഗുണങ്ങൾ പരിശോധിക്കുമ്പോൾ പ്രഥമഗണനീയമായി നിലനിൽക്കുന്നത് അവന്റെ ജ്ഞാനമാണ്. ജ്ഞാനിയായ ശലോമോൻ എന്ന് എന്നാളും പ്രകീർത്തിതനാകത്തക്കവണ്ണം ഉന്നത ശീർഷനുമാണ് യഹോവയുടെ വാക്കുകൾ തന്നെയാണ് അതിനു സാക്ഷ്യം. 1 രാജാ. 3:12 ജ്ഞാനവും വിവേകവും ഞാൻ നിനക്കു തരുന്നു, നിനക്കു സമനായവൻ നിനക്കു മുൻപ് ഉണ്ടായിട്ടില്ല; നിനക്കു സമനായവൻ നിന്റെശേഷം ഉണ്ടാകുകയുമില്ല" മാത്രമല്ല, ജനത്തിനു ന്യായപാലനം ചെയ്യാൻ വിവേകമുള്ള ഒരു ഹൃദയം മാത്രം യഹോവയോടു ചോദിച്ചതിനാൽ യഹോവ പ്രസാദം തോന്നി സമ്പത്തിലും രാജത്വത്തിലും മഹത്വത്തിലും ശലോമോനെ ഉയർത്തുകയം ചെയ്തു. ഇവിടെ ഒരു കാര്യം ശ്രദ്ധിക്കേണ്ടതുണ്ട്. ജ്ഞാനവും വിവേകവും സമ്പത്തും മഹത്വവും രാജത്വവും എല്ലാം നൽകിക്കൊണ്ട് യഹോവ ശലോമോനോടു മറ്റൊരുകാര്യം കൂടെ അരുളിച്ചെയ്തതായി 1 രാജാ. 3:14ൽ കാണാം." നിന്റെ അപ്പനായ ദാവീദ് നടന്നതുപോലെ നീ എന്റെ ചട്ടങ്ങളും കല്പനകളും പ്രമാണിച്ച് എന്റെ വഴികളിൽ നടന്നാൽ ഞാൻ നിനക്കു ദീർഘായുസ്സ് തരും." അത് പൂർണ്ണമായി നിറവേറ്റുവാനോ ആ വാഗ്ദത്തം പ്രാപിക്കുവാനോ ശലോമോനു കഴിഞ്ഞില്ല. എന്ന് പിൽകാല ചരിത്രം സാക്ഷിക്കുന്നു. ശലോമോന്റെ ആയുസ്സിനെക്കുറിച്ചു വ്യക്തമായി പറയുന്നില്ലെങ്കിൽ വേദപണ്ഡിതന്മാരുടെ നിഗമനം ശലോമോൻ 58 വയസ്സു മാത്രമേ ജീവിച്ചിരുന്നുള്ളൂ എന്നാണ്. വാഗ്ദത്തം പ്രാപിക്കണമെങ്കിൽ ലഭിച്ച സാക്ഷ്യത്തിനനുസരിച്ച് യഹോവയുടെ ചട്ടങ്ങളും പ്രമാണങ്ങളും അനുസരിക്കണമെന്ന സത്യം ഇതു വെളിവാക്കുന്നു.

ശലോമോന്റെ ജ്ഞാനത്തെക്കുറിച്ചു ചില കാര്യങ്ങൾ ഗ്രഹിക്കേണ്ടതുണ്ട്. ശലോമോന്റെ സദൃശ്യവാക്യങ്ങളും സഭാപ്രസംഗിയും ഉത്തമഗീതവുമെല്ലാം അതിന്റെ മകുടോദാഹരണങ്ങളാണ്. 1 രാജാ. 4:32, 33ൽ ശലോമോന്റെ ജ്ഞാനത്തെക്കുറിച്ചു പറഞ്ഞിരിക്കുന്നത് ശ്രദ്ധിക്കുക. അവൻ മൂവായിരം സദൃശ്യവാക്യം പറഞ്ഞു. അവന്റെ ഗീതങ്ങൾ ആയിരത്തിയഞ്ച് ആയിരുന്നു. ലെബാനോനിലെ ദേവദാരുക്കൾ മുതൽ ചുവരിന്മേൽ മുളയ്ക്കുന്ന ഈസോപ്പുവരെയുള്ള വൃക്ഷലതാദികളെക്കുറിച്ചും മൃഗം, പക്ഷി, ഇഴജാതി, മത്സ്യം എന്നിവയെക്കുറിച്ചും അവൻ സംസാരിച്ചു.' യഹോവ ഭക്തിജ്ഞാനത്തിന്റെ ആരംഭമാകുന്നുവെന്നും, സകലവും മായ എന്നും ജ്ഞാനബാഹുല്യത്തിൽ വ്യസനബാഹുല്യം ഉണ്ട്. അറിവ് വർദ്ധിപ്പിച്ചിരിക്കുന്നവൻ ദുഃഖം വർദ്ധിപ്പിക്കുന്നു എന്നും മറ്റുമുള്ള ജീവിത യാഥാർത്ഥ്യങ്ങൾ സ്വജീവിതത്തിലൂടെ തിരിച്ചറിഞ്ഞിട്ടും അതിനനുസരണമായി സ്വജീവിതം ക്രമപ്പെടുത്തുവാൻ ശലോമോനു കഴിഞ്ഞില്ല എന്നത് നാം തിരിച്ചറിയേണ്ട ഒരു വലിയ സത്യമാണ്.

ശലോമോന്റെ ജ്ഞാനത്തിന്റെ മറ്റൊരു സവിശേഷത രാജ്യതന്ത്രജ്ഞതയാണ്. തന്റെ പിതാവ് ദാവീദ് ചുറ്റുമുള്ള ശത്രുരാജ്യങ്ങളെയെല്ലാം ജയിച്ച് യിസ്രായേലിന് സ്വസ്ഥതയും സമാധാനവും ഉണ്ടാക്കിയതിനു ശേഷമാണ് രാജ്യഭാരം ശലോമോനെ ഏൽപ്പിച്ചത്. തന്റെ അപ്പനെപ്പോലെ യുദ്ധം ചെയ്ത് ചുറ്റുമുള്ള രാജ്യങ്ങളെ ജയിക്കുവാനല്ല ശലോമോൻ ശ്രമിച്ചത്. മറിച്ച് തന്ത്രപൂർവ്വമായ ചില നീക്കങ്ങളാണ് അദ്ദേഹം അവലംബിച്ചത് എന്നു വേണം ചിന്തിക്കുവാൻ. രാജ്യഭാരം ഏറ്റെടുത്തുകഴിഞ്ഞ് അപ്പന്റെ നിർദ്ദേശങ്ങൾ എല്ലാം പാലിച്ചശേഷം ശലോമോൻ ആദ്യം ചെയ്ത പ്രവൃത്തി ഈ സത്യം വെളിവാക്കുന്നു 1 രാജാ. 3:1 അനന്തരം ശലോമോൻ മിസ്രയീമ്യ രാജാവായ ഫറവോനോട് സംബന്ധം കൂടീ ഫറവോന്റെ മകളെ വിവാഹം ചെയ്തു. ഫറവോന്റെ പുത്രിയുടെ സൗന്ദര്യത്തിൽ ആകൃഷ്ടനായി ചെയ്ത ഒന്നായിമാത്രം ഇതിനെ കാണുവാൻ കഴിയുകയില്ല. കാരണം ഫറവോന്റെ പുത്രിയുടെ പ്രത്യേകതകൾ ഒന്നും അവിടെ സൂചിപ്പിക്കുന്നുപോലുമില്ല. സമീപത്തുള്ള പ്രബലമായ ഒരു രാജാവിനെ തന്റെ വശത്താക്കാനുള്ള ഒരു മാർഗ്ഗമായിട്ടാണ് ഈ വിവാഹത്തെ കാണേണ്ടത്. പതിനൊന്നാം അദ്ധ്യായം ഒന്നാം വാക്യം ഈ സത്യത്തെ കൂടെക്കൂടെ വ്യക്തമാക്കുന്നു. ശാലോമോൻ രാജാവ് ഫറവോന്റെ മകളെ കൂടാതെ മോവാബ്യർ, അമോന്യർ, ഏദോമ്യ്, സീദോമ്യർ, ഹിത്യർ എന്നിങ്ങനെ അന്യജാതിക്കാരത്തികളായ അനേകം സ്ത്രീകളേയും സ്നേഹിച്ചു. ഫറവോന്റെ പുത്രിയെ വിവാഹം കഴിച്ചതോടൊപ്പം ഫറവോനുമായുള്ള സഖ്യത പ്രബലപ്പെട്ടത് ചുറ്റുപാടുമുള്ള മറ്റു രാജ്യങ്ങളുമായി ഏവംവിധ ബന്ധത്തിന് പ്രേരകമായി ഭവിച്ചുവെന്നുവേണം ഇതിൽ നിന്നും നാം മനസ്സിലാക്കേണ്ടത്.

(തുടരും)

വിശ്വാസപഠനം

ഫാ. ഷിബു വർഗീസ്

# വി. മാമ്മോദീസാ (ശിശുസ്നാനം) അറിയേണ്ട സത്യങ്ങൾ

(കഴിഞ്ഞ ലക്കം തുടർച്ച..)

**ശി**ശുക്കൾക്ക് സ്നാനം നൽകിയെന്ന് അതേ രീതിയിൽ വി. വേദപുസ്തകത്തിൽ എടുത്തു പറയുന്നില്ല. എന്നാൽ ശിശുക്കൾക്ക് സ്നാനം നൽകാതെ മാറ്റി നിർത്തിയെന്നും തിരുവചനത്തിൽ പറയുന്നില്ല. അതേസമയം അപ്പോസ്തോല പ്രവർത്തിയിൽ കുടുംബസമേതം ചിലർ സ്നാനം സ്വീകരിച്ചതായി കാണാം. (അപ്പൊ. പ്രവ. 16:33) ലുദിയായും കുടുംബവും (Acts. 16:14, 2:38-39)'എല്ലാവരും' എന്ന് പറഞ്ഞിരിക്കുന്നതിനാൽ ശിശുക്കളും ഉൾപ്പെടുന്നു. ''സന്താനങ്ങൾക്കും'' എന്ന് പറഞ്ഞിരിക്കുന്നതിനാൽ സ്നാപന ശുശ്രൂഷയിൽ നിന്നും ശിശുക്കളെ മാറ്റി നിർത്തിയില്ല എന്ന് വ്യക്തം. പത്രോസിന്റെ പ്രസംഗത്താൽ മൂവായിരം പേർ പരിശുദ്ധാത്മാവ് പ്രാപിക്കുകയും സ്നാനമേൽക്കുകയും ചെയ്തപ്പോൾ "വിശ്വസിച്ചിട്ട് സ്നാനമേൽക്കുക'' എന്ന രീതി അവിടെ കാണുന്നില്ല. എല്ലാം വിശ്വസിച്ചിട്ടും പഠിച്ചിട്ടും മാത്രമേ സ്നാനമേൽക്കാവൂ എങ്കിൽ പിന്നീട് ഒന്നും പഠിക്കേണ്ടതില്ലല്ലോ. (അപ്പൊ. പ്രവൃ. 2:42 – പഠിക്കുക.)

സഭയുടെ കൂദാശകളും വിശ്വാസവും ആചാരാനുഷ്ഠാനങ്ങളും വേദപുസ്തകത്തിലെ ഒരു വാക്യമോ ഒരു ഭാഗമോ അടിസ്ഥാനമാക്കി മാത്രം വിശകലനം ചെയ്യേണ്ടവയല്ല. മറിച്ച് വേദപുസ്തകം മുഴുവനായി (in totaly) എന്തു പഠിപ്പിക്കുന്നു എന്ന് അറിഞ്ഞിരിക്കേണം. വേദപുസ്തകത്തിന്റെ ഉപദേശപ്രകാരം ശിശുക്കളെ സ്നാപനം ചെയ്യുന്നത് ശരിയാണ്.

വി. വേദപുസ്തകം യെഹൂദന്മാരുടെ പശ്ചാത്തലത്തിൽ എഴുതപ്പെട്ടതാണ്. പഴയനിയമത്തിൽ ഒരു രാജ്യമായി, ജനതയായി, ജനമായി രക്ഷയിലേക്കും വിമോചനത്തിലേക്കും വളരുന്ന സംഭവങ്ങൾ നാം കാണുന്നു. വ്യക്തിയെയല്ല ജനത്തെയാണ് പ്രവാചകൻ സംബോധന ചെയ്തിട്ടുള്ളത്.

പുതിയ നിയമത്തിലും രാജകീയ പുരോഹിത വർഗ്ഗം സ്വന്തം ജനത്തെ വിശുദ്ധ വംശം (1 പത്രൊ. 2:9, 10, 1 കൊരി. 10:1) എന്നിത്യാദി കാണുന്നുവല്ലോ. അപ്രകാരം വേദപുസ്തകവുമായുള്ള ഉടമ്പടിയിൽ പ്രവേശിക്കുന്നത് വ്യക്തിയായിട്ടല്ല സമൂഹമായിട്ടാണ്. വ്യക്തിപരമായ സമർപ്പണവും അതോടൊപ്പം മറ്റുള്ളവനോടുള്ള സ്നേഹവും വിശ്വാസത്തിന്റെ തുലനതയ്ക്ക് ആവശ്യമണ്. ജീവനിൽ കടക്കേണ്ടതിന് മറ്റുള്ളവരോടുള്ള ബന്ധവും നേരായത് ആയിരിക്കണം. (വി. മത്താ. 19:19–20, യോശു. 7:10, 20, 25, 22:30, 1 ദന. 2:7, യോർവൽ 2:28 – 32, അപ്പൊ. പ്ര. 2:38, 37, 2 ദിന. 34:30, സംഖ്യ 3:39, 26:62, 2 രാജാ. 23:2, യെശ. 54:13, യോവേൽ 2:16, 2 ദിന. 20:13, നെഹ. 12:43, 8:2, പുറ. 19:5, ആവ. 7:6– നോക്കുക.)

പുരാതന എബ്രായ രീതിയനുസരിച്ച് ഒരു ഗൃഹനാഥൻ ഏതെങ്കിലും കരാറിലേർപ്പെട്ടാൽ അയാളുടെ കുടുംബാംഗങ്ങളും കുടുംബ സ്വത്തിൽപെട്ട അടിമകളും കരാറിന് സ്വഭാവേന ബാദ്ധ്യസ്ഥരായിത്തീരുന്നു. (1 പത്രൊ. 3:18) ചുരുക്കത്തിൽ യെഹൂദന്മാരുടെ പശ്ചാത്തലത്തിലാകാം ശിശുസ്നാപനം നടന്നിട്ടുള്ളത്. അത് ക്രിസ്തീയ സഭയിൽ ആകാമോ എന്ന ചോദ്യത്തിന് പ്രസക്തിയില്ല. കാരണം വേദപുസ്തകത്തിൽ ശിശുക്കളെ സ്നാനം കഴിപ്പിച്ചിരുന്നു എന്നതാണ് നമുക്ക് കരണീയമായിട്ടുള്ളത്. (Acts 16:15, 16:13, 18:8, 1 കൊരി. 1:16, യോശുവ. 24:15, 1 കൊരി. 10:1–2, 11:14 ലൂക്കോ. 19:9, എഫെ. 6:1, കൊലൊ. 3:20, 4:15, 1 കൊരി. 16:19, 1 കൊലൊ. 4:15 റോമ. 16:11 – പരിശോധിക്കുക.) ക്രിസ്തീയ സഭയുടെ ആരംഭകാലത്ത് മറ്റ് മതങ്ങളിൽ നിന്നും വന്ന പുരുഷന്മാരോടും സ്ത്രീകളോടും ഒപ്പം ശിശുക്കളേയും സ്നാനപ്പെടുത്തിയിരുന്നു എന്ന് ഉറപ്പായും പറയുവാൻ കഴിയും.

പുതിയ നിയമത്തിൽ ഒരിടത്തും സ്നാനത്തെപ്പറ്റി വിശദമായും പൂർണ്ണവുമായ ചർച്ചയോ പ്രബോധനങ്ങളോ ഇല്ല. കാരണം. സ്നാപനം സഭയുടെ പ്രധാന തലങ്ങളിൽ (രക്ഷയുടെ ആദ്യപടിമാതരം ലക്ഷ്യമല്ല) വന്നിരുന്നില്ല എന്നതാണ് ബിഷപ്പ് എസ്. എം. മെറിൽ തന്റെ "Christian Baptism its suubject and mode'' എന്ന പുസ്തകത്തിൽ (പേജ്. 7–38) ശിശുക്കളുടെ ആത്മീയതയെപ്പറ്റി പറയുമ്പോൾ താഴെ പറയുന്ന കാര്യങ്ങൾ രേഖപ്പെടുത്തുന്നു.

a. ശിശുക്കളുടെ അസ്തിത്വം ക്രിസ്തുവിനോടും അവന്റെ വീണ്ടെടുപ്പിനോടും കടപ്പെട്ടിരിക്കുന്നു.

b. ശിശുക്കൾ ദൈവരാജ്യ പ്രജകളാണ്.

c. ദൈവസന്നിധിയിൽ ദൈവത്തിന്റെ കൃപ പ്രാപിപ്പാൻ തക്ക അവസ്ഥയിലാണ് ശിശുക്കൾ.

d. ശിശുക്കളെ വിശ്വാസികളുടെ ഗണത്തിൽപ്പെടുത്തു

കയും അവരേയും വിശ്വാസികളായി പരിഗണിക്കുകയും വേണം.

ലോകമെങ്ങുമുള്ള ക്രൈസ്തവ സഭകളിൽ റോമർ കത്തോലിക്കാ സഭ, ബെസ്റ്റിയൻ ഓർത്തഡോക്സ് സഭകൾ ഓറിയന്റൽ ഓർത്തഡോക്സ് സഭകൾ നെസ്തോറിയൻ സഭ, പ്രൊട്ടസ്റ്റന്റ് വിഭാഗത്തിൽപ്പെട്ട ആംഗ്ലിക്കൻ, ലൂഥറൻ, പ്രെസ്ബിറ്റേറിയൻ സഭകൾ ആദിയായവ ശിശുസ്നാനം പുരാതന ക്രൈസ്തവ പാരമ്പര്യമായി അംഗീകരിക്കുമ്പോഴാണ് പതിനേഴാം നൂറ്റാണ്ടിൽ ആരംഭിച്ച 'പുനർസ്നാനക്കാർ' (Anabaptists) എന്ന വിഭാഗക്കാരുടെ പിൻതലമുറക്കാർ മാത്രമേ ശിശുസ്നാനത്തിന് എതിരായ നിലപാട് സ്വീകരിച്ചിട്ടുള്ള. പുരാതന സഭകളെല്ലാം സഭയ്ക്ക് പുറത്തുനിന്ന് വരുന്നവരുടെ മുതിർന്ന സ്നാനവും ക്രൈസ്തവരുടെ മക്കൾക്ക് ശിശുസ്നാനവും (സ്നാനം ഒന്നേയുള്ള, രണ്ട് വിധത്തിൽ വീക്ഷിക്കുന്നില്ല) അംഗീകരിക്കുകുന്നു. പെന്തെക്കോസ്ത് സെക്ടേറിയൻ കൂട്ടത്തിൽ തന്നെയും "ചിലിയിലെ" (തെക്കേ അമേരിക്കൻ പെന്തെക്കോസ്ത് വിഭാഗം ശിശുസ്നാനം അംഗീകരിക്കുന്നവരാണ്. ശിശുസ്നാനം വേദാനുസൃതം പുറം. 1 ഫാ. ജി. ചേടിയത്ത് പൗരസ്ത്യ വിദ്യാപീഠം, കോട്ടയം)

വി. വേദപുസ്തകത്തിൽ ശിശുസ്നാനമെന്നും മുതിർന്ന സ്നാനമെന്നും വേർതിരിവില്ല. ആദിമകാലത്ത് രണ്ടും ഏവർക്കും സമ്മതമായിരുന്നു. മുതിർന്ന സ്നാനമാണ് ശരിയെന്ന് വേദപുസ്തകം പഠിപ്പിക്കുന്നില്ല. അപ്പോസ്തോലന്മാരുടെ പ്രസംഗത്തിൽ ജനങ്ങൾ വിശ്വസിച്ച് സഭയിൽ സ്നാനപ്പെട്ട് ചേർന്നു എന്ന് കാണാം. എന്നാൽ ക്രിസ്ത്യാനികളായവരുടെ മക്കളെ സ്നാനം കഴിപ്പിക്കാതെ അക്രൈസ്തവരെപ്പോലെ വളർത്തി പാസ്റ്ററെന്ന് സ്വയം പേര് സമ്പാദിച്ച വ്യക്തി പറയുമ്പോൾ സ്നാനം നൽകി എന്ന് ചിന്തിക്കുന്നതും പഠിപ്പിക്കുന്നതും വേദപുസ്തകത്തെക്കുറിച്ചോ ക്രൈസ്തവ ചരിത്രത്തെക്കുറിച്ചോ ഉള്ള പരിജ്ഞാനം ഇല്ലായ്മയിലാണ് സ്നാനം നൽകാതെ ശിശുക്കളെ മാറ്റി നിർത്തിയ ഒരു സംഭവവും വാക്യവും വിശുദ്ധ വേദപുസ്തകത്തിലില്ല. ക്രിസ്തു യേശുവിൽ വിശ്വസിക്കുന്ന മാതാപിതാക്കളും അവരുടെ ബന്ധുക്കളുമായ സഭയിലെ അംഗങ്ങൾ യേശുക്രിസ്തുവിലുള്ള വിശ്വാസം ഏറ്റുപറഞ്ഞ് വിശ്വാസികളുടെ സമൂഹത്തിലേക്ക് ശിശുക്കളെ സ്വീകരിക്കുന്നു. മറ്റുള്ളവരുടെ വിശ്വാസത്തെ കർത്താവ് മാനിച്ച് സൗഖ്യവും കൃപകളും നൽകിയതായി വേദപുസ്തകം സാക്ഷിക്കുന്നു. (മാർക്കോസ്. 2:5, മത്താ. 8:13, മാർക്കൊ. 9:24, 4:41, 10:14-16, മത്താ. 19:15, 18:3, 9:32, 21, 15, 1 കൊരി. 1:1215)

ദൈവകൃപ അനുഭവിക്കുന്നതിന് പ്രായം തടസ്സമല്ല. ഗർഭസ്ഥ ശിശു വെറുമൊരു മാംസക്കഷണമല്ലല്ലോ. മറിച്ച് മനുഷ്യനാണ്. ശിശുക്കളെ ഗർഭസ്ഥ സമയത്ത് തന്നെ ദൈവം അനുഗ്രഹിക്കുന്നതായി കാണുന്നു. (യെശ. 1:5, യെശ. 49:15, ന്യാ.13, ഗലാ. 1:15, ലൂക്കോ. 1:15, 41, 35)

സഭയുടെ ആദ്യനൂറ്റാണ്ടിൽ കൂടിയ സുന്നഹദോസുകളായ കാർത്തോജ് (എ. ഡി. 253) നിഖ്യ. (എ.ഡി. 325). കോൺസ്റ്റാ.... (എ. ഡി. 381) എഫെസൂസ് (എ. ഡി. 431), കൽക്കദൂൻ (എ. ഡി. 451), എഫെസൂസ് 2 (എ. ഡി. 459) ഇവയെല്ലാം ശിശുസ്നാനം അംഗീകരിച്ചിരുന്നു. യെഹൂദ ക്രിസ്തീയ ചരിത്രം പരിശോധിച്ചാലും ശിശുക്കളെ സ്നാപനം നടത്തി സഭയിൽ ചേർത്തിരുന്നതായി കാണാം. ജെ. ജറമിയസ് രചിച്ച "infant Baptism in the first four Centres" london (1960) എന്ന ഗ്രന്ഥത്തിൽ ശിശുസ്നാനത്തെ അംഗീകരിക്കുന്ന ചില ചരിത്ര സാക്ഷ്യങ്ങൾ കാണാം.

a. പ്ലിനി (എ.ഡി. 112-113)

ബിഥിനിയ ഗവർണ്ണറായ പ്ലിനി ട്രാജൻ ചക്രവർത്തിക്കെഴുതിയ കത്തിൽ "വളരെ പ്രായം കുറഞ്ഞവരും പ്രായമുള്ളവരോടൊപ്പം സഭാംഗങ്ങളാണെന്നും എല്ലാ പ്രായത്തിലുമുള്ളവർ ക്രിസ്തീയ വിശ്വാസം സ്വീകരിക്കുന്നുവെന്നും രേഖപ്പെടുത്തിയിരിക്കുന്നു.

b. ലിയോണിലെ (ലയൺസ്) ഐറേനിയസ് (എ. ഡി. 180)

വേദവിപരീതങ്ങൾക്കെതിരായി (2:22-4) എഴുതിയപ്പോൾ താൻവഴി എല്ലാവരേയും രക്ഷിക്കാൻ യേശു വന്നു. അവൻ വഴി ദൈവത്തിനു വീണ്ടും ജനിക്കുന്ന എല്ലാവരേയും ശിശുക്കൾ, കുട്ടികൾ, ബാലന്മാർ, യുവാക്കൾ, വൃദ്ധർ എന്ന് ഞാൻ പറയുന്നു. എന്ന് എഴുതിയിരിക്കുന്നതായി കാണാം.

c. തെർത്തുല്യൻ (എ. ഡി. 200-206)

വടക്കുപടിഞ്ഞാറൻ ആഫ്രിക്കയിലെ ക്രിസ്തുമതത്തിന്റെ ചരിത്രം ആരംഭിക്കുന്നത് എ. ഡി. 180ലാണ്. 200-206ൽ തെർത്തുല്യൻ മൊണ്ടേനമതം (montanism) സ്വീകരിച്ച് ക്രിസ്തുസഭ വിട്ടപ്പോൾ ശിശുസ്നാനത്തിനെതിരായും ക്രിസ്തീയ വിശ്വാസത്തിനെതിരായും പഠിപ്പിക്കുന്നു. എന്നാൽ എ.ഡി. 180 മുതൽ ആഫ്രിക്കയിലെ ക്രിസ്തീയ സഭാ ഉത്ഭവം മുതൽ ശിശുസ്നാനം നടന്നിരുന്നുവെന്ന് നിസ്സംശയം പറയാം. അതുകൊണ്ടാണല്ലോ

തെർത്തുല്യൻ ക്രിസ്തുസഭ വിട്ടപ്പോൾ ശിശു സ്നാനം തെറ്റാണെന്ന് പഠിപ്പിച്ചത്.

d. ഹിപ്പോലിറ്റസ് (എ.ഡി. 215)

ആദിമസഭാ രീതിയെപ്പറ്റി പ്രതിപാദിക്കുമ്പോൾ ഹിപ്പോലിറ്റസ് തന്റെ ലേഖനത്തിലൂടെ (appostolic Fradition) സ്നാപനത്തെപ്പറ്റി പ്രതിപാദിക്കുന്നു.

"ആദ്യം കൊച്ചുകുട്ടികളെ സ്നാനപ്പെടുത്തുന്നു. അവർക്ക് തനിയെ ഉത്തരം നൽകാൻ കഴിയുമെങ്കിൽ അവർ തന്നെ നൽകട്ടെ, അവർക്ക് സാധ്യമല്ലെങ്കിൽ അവരുടെ മാതാപിതാക്കളോ, കുടുംബത്തിൽ പെട്ട മറ്റുള്ളവരോ ഉത്തരം നൽകട്ടെ. പിന്നീട് പുരുഷന്മാരെ സ്നാനപ്പെടുത്തണം. അതിനുശേഷം ശെമ്മാശിനിമാർ സ്ത്രീകളെ സ്നാനപ്പെടുത്തണം എന്ന് കാണുന്നു.

e ഒറിഗൻ (എ. ഡി. 233 – 324)

ശിശുസ്നാനം സഭയുടെ ആദിമുതലുള്ള ആചാരമാകുന്നുവെന്ന് ഒറിഗൻ പറയുന്നു. ശിശുക്കളെ സ്നാനപ്പെടുത്തുന്ന രീതി ക്രിസ്തുവിൽ നിന്ന് ശ്ലീഹാന്മാരിലൂടെ സഭയ്ക്ക് കിട്ടി എന്ന് അദ്ദേഹം സാക്ഷിക്കുന്നു. (ലൂക്കോ. ഹോമിലി 14 – 2:22, ലേവ്യ. ഹോമിലി 83 – 12:2, റോമാ ലേഖന ഭാഷ്യം 5:9, 6–7)

f. കാർത്തേജിലെ സിപ്രിയാൻ

ആദാമ്യ പാപം നിമിത്തം എട്ട് ദിവസം വരെ സ്നാനം മാറ്റി വയ്ക്കരുത്. ജനനം കഴിയുമ്പോൾ രണ്ടാം ദിവസമോ, മൂന്നാം ദിവസമോ തന്നെ സ്നാനം കഴിപ്പിക്കേണമെന്ന് ആഫ്രിക്കിയിലെ ബിഷപ്പുമാരുടെ സിനഡ് എ. ഡി. 251ൽ തീരുമാനിച്ചതായി സിപ്രിയാന്റെ 64–ാം കത്തിൽ പറയുന്നു.

g. മൂന്നാം നൂറ്റാണ്ടിൽ ശിശുക്കളെ അടക്കം ചെയ്ത കല്ലറകളിൽ എഴുതപ്പെട്ട ശ്മശാന ലിഖിതങ്ങൾ ശിശുക്കളെ സഭാംഗങ്ങളുമായി അംഗീകരിച്ചിരിക്കുന്നതിനാൽ അവർ സ്നാനമേറ്റിരുന്നു എന്ന് കരുതുവാൻ പര്യാപ്തമാണ്.

ശിശുസ്നാനം ആദിമകാലം മുതൽ നിലവിലിരുന്ന സഭാരീതി ആയിരുന്നുവെന്നും ഇത് ക്രിസ്തു ശിഷ്യന്മാരിലൂടെ സഭയിൽ നിലനിന്നിരുന്നുവെന്നും മേൽപ്പറഞ്ഞ കാരണങ്ങളാൽ നമുക്ക് സാധൂകരിക്കാം.

(തുടരും...)

## മെറിറ്റ് സ്കോളർഷിപ്പ് 2015–16

കൂർത്തമല: അഭി. തോമസ് മാർ അത്താനാസിയോസ് മെത്രാപ്പാലീത്തായുടെ സപ്തതിയോടനുബന്ധിച്ച് കൂർത്തമല സെന്റ്ജോർജ്ജ് യുവജന പ്രസ്ഥാനം 2008ൽ ആരംഭിച്ച മെറിറ്റ് സ്കോളർഷിപ്പ് പരീക്ഷയ്ക്കായി 2015 – 2016 വർഷത്തേക്ക് അപേക്ഷകൾ ക്ഷണിക്കുന്നു. മലങ്കര ഓർത്തഡോക്സ് സഭയിൽ ഉൾപ്പെട്ട 10, 12 എന്നീ സെക്കുലർ ക്ലാസ്സുകളിൽ പഠിക്കുന്ന കുട്ടികൾക്ക് അപേക്ഷ സമർപ്പിക്കാവുന്നതാണ്. പാഠ്യവിഷയം, സഭാ വിശ്വാസം, പൊതുവിജ്ഞാനം, അഭിരുചി എന്നീ വിഷയങ്ങളെ ആസ്പദമാക്കി നടത്തുന്ന പ്രത്യേക പരീക്ഷയിലാണ് വിജയികളെ കണ്ടെത്തുന്നത്. 10, 12 ക്ലാസ്സുകളിൽ ഒന്നാമതെത്തുന്ന ഓരോ കുട്ടികൾക്ക് സാബുമോൻ പാടിപ്പുറത്ത് മെമ്മോറിയൽ എൻഡോവ്മെന്റ് തുകയായ 5000 രൂപാ വീതം സ്കോളർഷിപ്പ് തുകയായി ലഭിക്കും. പരീക്ഷ 2016 ജനുവരി 9–ാം തീയതി ശനിയാഴ്ച ഉച്ചയ്ക്ക് 2 മുതൽ 4 വരെ കുമ്പനാട് കടപ്ര സെന്റ് ജോർജ്ജ് ചാപ്പലിൽ വെച്ച് നടത്തപ്പെടുന്നതാണ്. അപേക്ഷകൾ 2016 ജനുവരി 5–ാം തീയതിക്ക് മുമ്പായി നിബിൻ വി. ജേക്കബ്, വാലയിൽ വീട്, കടപ്ര പി. ഒ., കുമ്പനാട് – 689 547 എന്ന വിലാസത്തിൽ അയയ്ക്കാവുന്നതാണ്. കൂടുതൽ വിവരങ്ങൾക്ക് 9447796113, 9037792408

## ആറാം മാർത്തോമ്മാ അവാർഡ് നാമനിർദ്ദേശങ്ങൾ ക്ഷണിക്കുന്നു.

പുത്തൻകാവ് സെന്റ്മേരീസ് ഓർത്തഡോക്സ് കത്തീഡ്രലിന്റെ സ്ഥാപകനും മലങ്കര മെത്രാപ്പോലീത്തായുമായിരുന്ന 'ആറാം മാർത്തോമ്മാ' എന്ന അഭിധാനത്തിൽ അറിയപ്പെടുന്ന വലിയ മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്തായുടെ പാവന സ്മരണയെ ശാശ്വതവത്ക്കരിക്കാൻ ഇടവക ഏർപ്പെടുത്തിയ ആറാം മാർത്തോമ്മാ അവാർഡിന് യോഗ്യരായ വ്യക്തികളെ തെരെഞ്ഞെടുക്കുന്നതിനുള്ള നാമനിർദ്ദേങ്ങൾ ക്ഷണിക്കുന്നു. 25000 രൂപയും പ്രശസ്തി പത്രവും അടങ്ങുന്നതാണ് ടി അവാർഡ്. ഭാരതത്തിന്റെ സാമുദായിക സാംസ്കാരിക സാമൂഹ്യ മണ്ഡലങ്ങളിൽ തനതായ വ്യക്തിമുദ്ര പതിപ്പിച്ചിട്ടുള്ള വ്യക്തിക്കാണ് ഈ അവാർഡ് നൽകപ്പെടുന്നത്. നാമനിർദ്ദേശം ചെയ്യപ്പെടുന്ന വ്യക്തിയുടെ സമഗ്രമായ സംഭാവനകളെക്കുറിച്ച് അര പേജിൽ കുറയാതെ എന്നാൽ ഒരു പേജിൽ കവിയാതെയുള്ള ഒരു വിവരണംകൂടി നാമനിർദ്ദേശത്തോടൊപ്പം പ്രസിഡന്റ്, അവാർഡ് കമ്മറ്റി, സെന്റ്മേരീസ് ഓർത്തഡോക്സ് കത്തീഡ്രൽ, പുത്തൻകാവ് പി. ഒ., ചെങ്ങന്നൂർ പിൻ – 689123 എന്ന വിലാസത്തിൽ 2016 ജനുവരി 15 മുമ്പായി അയയ്ക്കേണ്ടതാണ്.




**ജനനപ്പെരുന്നാളിന് മുമ്പുള്ള ഞായറാഴ്ച**

**വി. ലൂക്കോസ് 3:23-38**

യേശുവിന്റെ വംശാവലിപട്ടിക ഈ വേദഭാഗത്ത് വിവരിക്കുന്നു. വി. മത്തായി ശ്ലീഹാ നൽകുന്ന വംശാവലി പട്ടിക അബ്രഹാം മുതൽ യേശു വരെയുള്ളതാണെങ്കിൽ വി. ലൂക്കോസ് ഏവൻഗേലിസ്ഥാ നൽകുന്നത് യേശുവിൽ നിന്നും തുടങ്ങി ദൈവത്തിന്റെ മകൻ എന്ന് വിവരിക്കുന്ന വംശാവലിയാണ്. പഴയനിയമപുസ്തകങ്ങളിലൊക്കെ കാണപ്പെടുന്ന വംശാവലികളൊക്കെ വിരസമായി നമ്മൾക്ക് അനുഭവപ്പെടാറുണ്ട്. ആയതുപോലെ ഈ വംശാവലിയും വിരസത ഉളവാക്കുന്നതാണെന്നോ വായിക്കാതെ തള്ളിക്കളയേണ്ടതാണെന്നോ തോന്നൽ പലരിലും ഉളവാകാറുണ്ട്. എന്നാൽ വ്യക്തമായ കാഴ്ചപ്പാടോടെയും വേദശാസ്ത്ര വെളിച്ചത്തിലും തന്നെയാണ് വി. ലൂക്കോസ് ഇത് തന്റെ രചനയിൽ ഉൾപ്പെടുത്തിയതും വിവരിച്ചിരിക്കുന്നതും.

യേശുക്രിസ്തു ഒരു കാൽപ്പനിക കഥാപാത്രമല്ല. സുവിശേഷകന്മാരുടെയോ ശിഷ്യന്മാരുടെയോ ഭാവനയിൽ സൃഷ്ടിച്ചെടുക്കുന്ന ഒരു സാങ്കല്പിക കഥാപാത്രമല്ല യേശുക്രിസ്തു എന്നും സത്യമായും ചരിത്രത്തിൽ ജീവിച്ചിരുന്ന വംശാവലി എടുത്തുപറയത്തക്കരീതിയിൽ ഉള്ള യഥാർത്ഥ മനുഷ്യനായിരുന്നു എന്നും നമ്മെ പഠിപ്പിക്കുന്നു. ഈ വേദഭാഗം ചരിത്രത്തിലേക്ക് തിരിഞ്ഞുനോക്കുമ്പോൾ ആ വംശാവലി അവസാനിക്കുന്നത് "ആദം ദൈവത്തിന്റെ മകൻ" എന്നു പറഞ്ഞാണ്. (വി. ലൂക്കോസ് 3:38) ആദം വരെയുള്ള മനുഷ്യകുലത്തോട് ചേർന്ന് നിൽക്കുന്ന ഒരു ചരിത്രത്തിന് ഉടമയായവൻ കേവലം മാനുഷിക സങ്കല്പങ്ങളിൽ ഉടലെടുത്ത കാൽപ്പനികകഥാപാത്രമല്ല എന്ന് യേശുവിന്റെ മനുഷ്യാവതാര വ്യാപാരകാലത്തെ സംശയിച്ചവർക്കുള്ള മറുപടിയാണ് ഈ വംശാവലിപ്പട്ടിക.

**ആദം മുതൽ ഉള്ള സർവ്വജനതയുടെയും രക്ഷകൻ.**

ഈ വേദഭാഗം തുടങ്ങുന്നത് യേശുക്രിസ്തു തന്റെ പരസ്യജീവിതം ആരംഭിക്കുമ്പോൾ/ 'പ്രവൃത്തി ആരംഭിക്കുമ്പോൾ' എന്ന് സൂചിപ്പിച്ചുകൊണ്ടാണ്. എന്നാൽ കേവലം "യോസേഫിന്റെ മകൻ എന്ന് ജനം വിചാരിച്ചിരുന്നവനെ' ആദമിലെത്തിച്ചേരുന്ന വംശാവലിയോട് ചേർത്ത് അവതരിപ്പിക്കുമ്പോൾ അത് വ്യക്തമായ ഒരു കാഴ്ചപ്പാടിന്റെ അവതരണമാണ്. യേശു ഒരു പ്രത്യേക ജനതയുടെയോ വർഗ്ഗത്തിന്റെയോ മാത്രം രക്ഷയ്ക്കുവേണ്ടി പ്രവർത്തിക്കുവാൻ വന്നവനല്ല. അവന്റെ ശുശ്രൂഷ ആദം മുതലിങ്ങോട്ടുള്ള സർവ്വമനുഷ്യവർഗ്ഗത്തിനും വേണ്ടിയുള്ള 'പരസ്യശുശ്രൂഷ' ആയിരുന്നു എന്ന പ്രഖ്യാപനം അത്രേ ഈ വംശാവലി വിവരണം

**പൂർണ്ണ മനുഷ്യനും പൂർണ്ണദൈവവും**

യേശുക്രിസ്തുവിൽ ദൈവമനുഷ്യ സ്വഭാവങ്ങൾ ചൂണ്ടിക്കാണിക്കാൻ വി. ലൂക്കോസ് ഈ വംശാവലി പട്ടികയിലൂടെ ശ്രദ്ധിക്കുന്നു. ദൈവത്തിന്റെ പേരിനോട് ചേർത്ത് തുടങ്ങുകയോ അവസാനിക്കുകയോ ചെയ്യുന്ന ഒരു വംശാവലി പട്ടിക പഴയ നിയമത്തിലോ യെഹൂദറബ്ബിമാരുടെ രചനകളിലോ കാണുന്നില്ല. മൂന്നാം അദ്ധ്യായത്തിന്റെ 21-22 വരെയുള്ള ഭാഗത്ത് വി. ലൂക്കോസ് യേശുക്രിസ്തുവിന്റെ സ്നാനത്തിന്റെ വിവരണം നൽകുന്നതിൽ "നീ എന്റെ പ്രിയപുത്രൻ" എന്നതിലൂടെ യേശുക്രിസ്തുവിന്റെ ദൈവത്വത്തെ സൂചിപ്പിക്കുന്നു. വംശാവലി അബ്രഹാമിൽ അവസാനിക്കാതെ ആദംവരെ ബന്ധിപ്പിക്കുമ്പോൾ യേശുവിന്റെ മനുഷ്യസ്വഭാവത്തെ സൂചിപ്പിക്കുന്നു. ആദമിൽ നിന്ന് പിന്തുടർച്ച അവകാശപ്പെടാവുന്ന യഥാർത്ഥ മനുഷ്യൻ തന്നെയായിരുന്നു. 'യേശു' എന്നാൽ 'ആദം ദൈവത്തിന്റെ മകൻ' എന്ന് സൂചിപ്പിക്കുന്നതിൽ വി. ലൂക്കോസ് 1:32:35 വാക്യങ്ങളിൽ അരുൾചെയ്യുന്ന 'അവൻ വലിയവൻ ആകും, അത്യുന്നതന്റെ പുത്രൻ എന്ന് വിളിക്കപ്പെടും .... ആകയാൽ ഉത്ഭവിക്കുന്ന വിശുദ്ധപ്രജ ദൈവപുത്രൻ എന്ന് വെളിപ്പെടും എന്നതും യേശുക്രിസ്തുവിന്റെ ദൈവത്വത്തെ അത്രേ സൂചിപ്പിക്കുന്നത്.

**ജനനപ്പെരുന്നാളിന് ശേഷം ഒന്നാം ശനിയാഴ്ച**

**വി. മത്തായി 21:9-15, 19-23**

ഹെരോദാവിന്റെ കൊട്ടാരത്തിൽ നിന്നും ബേത്‌ലഹേമിലേക്ക് വിദ്വാന്മാർ, തങ്ങളുടെ യാത്ര തുടരുന്നു. നക്ഷത്രം അവർക്ക് വഴികാട്ടിയായി.

ശിശുവിനെ അമ്മയായ മറിയയോടുകൂടി കണ്ടതിനുശേഷം കാഴ്ചകളർപ്പിച്ച് സ്വദേശത്തേക്ക് മടങ്ങിപ്പോകുന്ന വിദ്വാന്മാർ ശിശുവിനെ കണ്ടെത്തിയാൽ ഞാനും ചെന്ന് അവനെ നമസ്കരിക്കേണ്ടതിന് എന്നെ അറിയിപ്പിൻ എന്ന രാജാവിന്റെ കല്പന പാലിക്കുന്നില്ല. ഹെദോരാവ് രണ്ട് വയസ്സും അതിനുതാഴെയുള്ള ആൺകുട്ടികളെ കൊല്ലുന്നതിനാൽ യോസേഫും മറിയാമും ശിശുവിനെയുംകൊണ്ട് മിസ്രയീമിലേക്ക് ഓടിപ്പോകുന്നു. പിന്നീട് ഹെരോദാവിന്റെ കാലശേഷം അവർ നസ്രേത്തിൽ വന്ന് പാർത്തു.

**യേശുവിനെ കാണാൻ കാഴ്ചകളുമായി വരുന്നവർ**

വിദ്വാന്മാർ യേശുവിനെ കാണുവാൻ രാജകൊട്ടാരത്തിൽ എത്തിച്ചേരുമ്പോൾ ഹെദോരാവിനും യേശുവിനെ കാണണം എന്ന ആഗ്രഹം ജനിക്കുന്നു. വിദ്വാന്മാർ തയ്യാറെടുപ്പുകളോടെയാണ് തങ്ങളുടെ യാത്ര തുടങ്ങുന്നത്. ഒരു രാജാവിന് നൽകേണ്ട കാഴ്ച ദ്രവ്യങ്ങൾ തങ്ങളുടെ യാത്രയിൽ കരുതിയിരുന്നു. എന്നാൽ രാജാവായ ഹെരോദാവ് യാതൊരു തയ്യാറെടുപ്പുകളും നടത്തുന്നില്ല. മാത്രവുമല്ല വിദ്വാന്മാർക്കൊപ്പം യേശുകുഞ്ഞിനെ കാണുവാൻ തക്കവണ്ണം ആഗ്രഹം പ്രകടിപ്പിക്കുന്നില്ല. ക്രിസ്തുവിനെ കാണുവാൻ ഒരു തയ്യാറെടുപ്പ് എപ്പോഴും ഉണ്ടായിരിക്കണം. വി. കുർബ്ബാനയുടെ സെദറായിൽ ഇപ്രകാരം ചൊല്ലുന്നു. “ ഞങ്ങൾ തന്നെ നിനക്ക് സ്വീകാര്യ ബലിയായി ഭവിക്കുവാൻ ഞങ്ങളെ യോഗ്യരാക്കേണമെ.” കാഴ്ചകൾ കാണുവാൻ പോകാതെ കാഴ്ചകളുമായി പോകുവാനും സ്വയം ബലിയായി സമർപ്പിക്കുവാനും വിദ്വാന്മാർ പഠിപ്പിക്കുന്നു.

**വീണ് അവനെ നമസ്കരിച്ചു.**

കാഴ്ചകളുമായി പോകുന്നവർ കാഴ്ചയർപ്പണത്തിനു മുമ്പ് അവനെ വണങ്ങുവാനും നമസ്കരിക്കുവാനും ശ്രദ്ധിക്കുന്നു. മൂലഭാഷയിലെ വാക്കുകൊണ്ട് അർത്ഥമാക്കുന്നത് സാഷ്ടാംഗം വീണ് നമസ്കരിക്കുക എന്നത്രേ. ഹെരോദാവിനെ കാണുമ്പോൾ തന്നെ തങ്ങളുടെ ആഗമനോദ്ദേശം വിദ്വാന്മാർ അറിയിക്കുന്നു. (വി. മത്തായി 2:2) “യെഹൂദന്മാരുടെ രാജാവായി പിറന്നവൻ എവിടെ ? ഞങ്ങൾ അവന്റെ നക്ഷത്രം കിഴക്ക് കണ്ട് അവനെ നമസ്കരിക്കാൻ വന്നിരിക്കുന്നു എന്നു പറഞ്ഞു'' പൗരസ്ത്യ ആരാധനാജീവിതത്തിൽ കുമ്പിട്ട് വണങ്ങി നമസ്കരിക്കുന്ന രീതി പിന്തുടരുന്നുണ്ട്. യെഹൂദന്മാർ ദൈവത്തെ മാത്രമാണ് കുമ്പിട്ട് വണങ്ങി നമസ്കരിച്ചിരുന്നുള്ളൂ. (വെളിപാട്. 19:10, 22:8-9) “ ഞാൻ അവനെ നമസ്കരിക്കേണ്ടതിന് അവന്റെ കാല്ക്കൽ വീണു. അപ്പോൾ അവൻ എന്നോട് അരുത് .... ദൈവത്തെ നമസ്കരിക്ക എന്ന് പറഞ്ഞു.” മാത്രമല്ല ‘രക്ഷകനും ദൈവവും” കൂടിയാണ് എന്ന് വെളിപ്പെടുത്തുകയായിരുന്നു. നാമും ദൈവസന്നിധിയിൽ കുമ്പിട്ട് വണങ്ങി നമസ്കരിക്കുമ്പോൾ യഥാർത്ഥമായ ആരാധന ദൈവത്തിന് അർപ്പിക്കുന്നു എന്നും സാക്ഷിക്കുന്നു.

**അഭയാർത്ഥിയായ ഉണ്ണിയീശോ.**

ഹെരോദാവിന്റെ വാളിനെ ഭയന്ന് ഒരുഅഭയാർത്ഥിയായി ബാല്യകാലം ചിലവഴിക്കേണ്ടിവരുന്നവരുണ്ട്. ക്രിസ്തുവിനെ ഇന്നും അഭയാർത്ഥികളായി സ്വദേശവും വീടും എല്ലാം ഉപേക്ഷിച്ച് പാലായനം ചെയ്യേണ്ടി വരുന്നവർ ധാരാളമുണ്ട്. ദൈവപുത്രനുപോലും പ്രാണരക്ഷാർത്ഥം സ്വദേശം ഉപേക്ഷിക്കേണ്ടി വരുന്നു എന്നത് ദൈവത്തിന്റെ ബലഹീനതയോ അജ്ഞതയോ അല്ല മറിച്ച് ദൈവസംരക്ഷണത്തിന്റെ ഭാഗവും അതേസമയത്ത് തന്നെ പ്രവചനപൂർത്തീകരണത്തിന് കാരണവും അത്രേ (ഹോശേയ 11:1 “മിസ്രയീമിൽ നിന്നും ഞാൻ എന്റെ മകനെ വിളിച്ചുവരുത്തി)

നമ്മുടെ ഓരോ ദേവാലയയാത്രകളിലും കാഴ്ചകളോടെ പോകുവാനും നമ്മുടെ ദൈവത്തെ കുമ്പിട്ട് നമസ്കരിക്കുവാനും ഇടയാകുമ്പോൾ മാത്രമേ യഥാർത്ഥ ആരാധന അർപ്പിക്കുവാൻ സാധിക്കൂ. നമ്മുടെ ജീവിതത്തിലെ ഓരോ ദുർഘട നിമിഷങ്ങളിലും അഭയാർത്ഥിയായി പ്രാണരക്ഷാർത്ഥം നാടും വീടും വിട്ട്പോകേണ്ടിവന്നവനെ ഓർമ്മിക്കണം. മരിക്കുവാനല്ല ജീവിക്കുവാൻ തന്നെ പ്രേരണയും പ്രത്യാശയും നൽകും.

**ജനനപ്പെരുന്നാളിനുശേഷം രണ്ടാം ഞായറാഴ്ച**

**വി. ലൂക്കോസ് 2:40-52**

മിസ്രയീമിൽ നിന്നുള്ള മടങ്ങിവരവിനുശേഷം ഉള്ളതും പരസ്യശുശ്രൂഷ ആരംഭിക്കുന്നതിനു മുമ്പുള്ളതുമായ പ്രായത്തിൽ യേശുവിന്റെ ജീവിതത്തെപറ്റി വിവരിക്കുന്ന ഏക ഭാഗമാണ് ഈ വാക്യങ്ങളിൽ രേഖപ്പെടുത്തിയിരിക്കുന്നത്. പെസഹാപെരുന്നാളിന് പന്ത്രണ്ടു വയസ്സുള്ള യേശുവിനെയും കൊണ്ട് യെരുശലേം ദേവാലയത്തിലേക്ക് അമ്മയപ്പന്മാരായ മറിയാമും യോസഫും പോകുന്നു. ഒരാഴ്ചകാലം അവിടെ താമസിക്കുന്നു. പിന്നീട് ഭവനത്തിലേക്ക് മടങ്ങുന്നു. വി. ലൂക്കോസ് ഏവൻഗേലിസ്ഥാ 2:40-ാം വാക്യത്തിലും 52-ാം വാക്യത്തിലും ജ്ഞാനത്തിൽ നിറഞ്ഞ് കൃപയിൽ വളരുന്ന അനുഭവം വിവരിക്കുന്നു.

**ദൈവത്തിന്റെ മനുഷ്യരുടെ കൃപയിൽ വളരുന്നവൻ**

ശമുവേൽ പ്രവാചകന്റെ ജനനത്തെപ്പറ്റിയും വി. യോഹന്നാൻ മാംദാനയുടെ ജനനത്തെപ്പറ്റിയും വിവരിക്കുന്ന (വി. ലൂക്കോസ് 1:80) വേദഭാഗങ്ങളിലുമായി വി. ലൂക്കോസ് 1:40, 52 വാക്യങ്ങൾക്ക് സാമ്യമുണ്ട്. എന്നാൽ ശമുവേലിന്റെ ബാല്യകാലത്തെപ്പറ്റി വിവരിക്കുന്നിടത്ത് ജ്ഞാനത്തെപ്പറ്റി രേഖ

പ്പെടുത്തിയിട്ടില്ല. യോഹന്നാൻ മാംദാനയുടെ വളർച്ച മരുഭൂമിയിൽ ആയിരുന്നപ്പോൾ യേശു മനുഷ്യരുടെ ഇടയിൽ പാർത്തു. എന്ന് വ്യക്തമാക്കുന്നു. ഈ വേദഭാഗം (വചനം ജഡമായിത്തീർന്നു, കൃപയും സത്യവും നിറഞ്ഞവനായി നമ്മുടെ ഇടയിൽ പാർത്തു." വി. യോഹന്നാൻ 1:14) ഈ വളർച്ച സ്വർഗ്ഗവും ഭൂമിയും തമ്മിലുള്ള അനുരഞ്ജനത്തിന് കാരണഭൂതനായവന്റെ വളർച്ച ആയിരുന്നു. നമ്മുടെ കുഞ്ഞുങ്ങളുടെ വളർച്ചയും ദൈവീകമാനുഷിക സ്നേഹത്തിലും കൃപയിലും വളരാൻ ഉള്ള പ്രാർത്ഥനകൾ ഉണ്ടാകണം. എങ്കിൽ അവർ സ്വർഗ്ഗവും ഭൂമിയും തമ്മിൽ ബന്ധിപ്പിക്കുന്ന ഘടകങ്ങളായി തീരും.

**ദേവാലയത്തോട് ചേർന്ന് ജീവിക്കുന്ന കുടുംബം**

യേശുവും അമ്മയപ്പന്മാരും എപ്രകാരം ഉള്ള ഒരു കുടുംബമായിരുന്നു എന്ന് വി. ലൂക്കോസ് ഏവൻഗേലിസ്ഥാ വ്യക്തമായി സൂചിപ്പിക്കുന്നു. മിസ്രയീമിൽ വെച്ച് സംഹാരകൻ വരാതെ യിസ്രായേൽ മക്കളുടെ വീടുകളെ രക്ഷിച്ച യഹോവയുടെ പെസഹായാഗം അർപ്പിക്കാൻ സംവത്സരത്തിൽ ഒരു പ്രാവശ്യം വരണം എന്നുള്ള മോശൈക ന്യായപ്രമാണം നിവർത്തിക്കുന്നതിനായി യോസേഫ് മറിയാമ്മിനേയും യേശുവിനേയും കൂട്ടി യെരുശലേമിലേക്ക് പോകുന്നു. (പുറപ്പാട് 12:26–27; ആവർത്തനപുസ്തകം 16:16) പുരുഷന്മാർ നിർബന്ധമായും ആചരിക്കേണ്ട ഈ നിയമം മറിയം കൂടി അനുഷ്ഠിക്കുന്നു എന്നുള്ളത് ആ കുടുംബത്തിന്റെ ദൈവീക കല്പനകളിലുള്ള താൽപര്യവും വ്യക്തമാക്കുന്നു. പെസഹാ പെരുന്നാളിനൊപ്പം പുളിപ്പില്ലാത്ത അപ്പത്തിന്റെ പെരുന്നാൾ കൂടി ആചരിക്കുമ്പോൾ ഏകദേശം 7–8 വരെ ദിവസങ്ങൾ (ലേവ്യപുസ്തകം 23:5–6) യോസേഫും കുടുംബവും യെരുശലേമിൽ തുടങ്ങി നസറേത്തിൽ നിന്ന് യെരുശലേമിലേക്കുള്ള ദൂരവും പത്ത്/പന്ത്രണ്ട് ദിനരാത്രങ്ങൾ വീടും നാടും വിട്ട് ദേവാലയത്തിൽ ആയിരിക്കുന്ന ഭവനം കേവലം ന്യായപ്രമാണങ്ങളുടെ പൂർത്തീകരണം മാത്രം നിവർത്തിക്കുന്നതിനുള്ള യാത്രയല്ല നടത്തിയത്. കാരണം ഈ ദിനങ്ങൾ അത്രയും യെരുശലേമിൽ താമസിക്കണമെന്നും സ്ത്രീകളും കുട്ടികളും ഈ പെരുന്നാളുകളിൽ സംബന്ധിക്കണമെന്നും നിർബന്ധമുണ്ടായിരുന്നില്ല. എന്നിട്ടും യോസെഫും മറിയവും യേശുവും ആണ്ടുതോറും ദേവാലയത്തിൽ പെരുന്നാളിനു പോയിരുന്നു. എന്ന വിവരണം എത്രമാത്രം ദേവാലയത്തേയും ദൈവീകനിയമങ്ങൾ അനുസരിക്കുന്നതിനും അവർ തല്പരരായിരുന്നു എന്ന് വ്യക്തമാക്കുന്നു.

## ദനഹായ്ക്ക് ശേഷം ഒന്നാം ഞായറാഴ്ച

വി. മത്തായി 4:12–22

ഗലീലയിൽ യേശുതമ്പുരാന്റെ പ്രവർത്തനങ്ങൾക്ക് പ്രത്യേകിച്ച് 'സ്വർഗ്ഗരാജ്യം സമീപിച്ചിരിക്കുന്നു. മാനസാന്തരപ്പെടുവിൻ എന്ന പ്രസംഗവും നാലു മീൻപിടുത്തക്കാരെ ഗലീലകടൽത്തീരത്തു വച്ച് തന്നെ 'അനുഗമിക്കുക' എന്ന് പറഞ്ഞ് തന്റെ ശിഷ്യരാക്കുന്നതും ഈ വേദഭാഗത്ത് പ്രതിപാദിപ്പിച്ചിരിക്കുന്നു.

**ഇരുട്ടിൽ ഇരിക്കുന്നവർക്ക് പ്രകാശം ലഭിച്ചു.**

ക്രിസ്തു ഗലീലിയുടെ പ്രദേശങ്ങളിൽ ചെന്ന് പാർക്കുന്നു സെബൂലൂന്റെയും നഫ്താലിയുടെയും പ്രദേശങ്ങളിൽ ഉള്ളവർക്ക് വെളിച്ചമായി ക്രിസ്തുവിന്റെ വാസം മൂലം ഇടയായിത്തീരുന്നു. ഇവിടെ വ്യക്തമാക്കപ്പെടുന്നത്. ദേശത്തിനോ കാലത്തിനോ ആളുകൾക്കോ അതീതമായി ക്രിസ്തു സാന്നിദ്ധ്യം നൽകുന്ന 'വെളിച്ചം' അത്രെ. നമ്മുടെ ചുറ്റും പാർക്കുന്ന സമൂഹത്തിന് വെളിച്ചമായിത്തീരാൻ നമ്മൾക്ക് സാദ്ധ്യമായിത്തീരണം. ചുറ്റും അന്ധകാരം ബാധിച്ച സമൂഹത്തിന് മരണത്തിന്റെ ദേശത്തിലും നിഴലിലും പാർക്കുന്നവർക്ക് അവന്റെ വാക്കുകൾ 'സ്വർഗ്ഗരാജ്യം സമീപിച്ചിരിക്കുന്നു. മാനസാന്തരപ്പെടുവിൻ' (വി. മത്തായി 4:17) അവന്റെ പ്രവൃത്തികൾ 4:23–25) പ്രകാശം ലഭിക്കുവാൻ കാരണമായിത്തീർന്നു. 'നിന്റെ വചനം എന്റെ കാലിന് ദീപവും പാതയ്ക്ക് പ്രകാശവുമാകുന്നു. സങ്കീ 119: 105) എന്ന് സങ്കീർത്തനക്കാരൻ പാടുന്നതുപോലെ നമ്മുടെ ചുറ്റിലും ഇടയിലും പാർക്കുന്നവർക്ക് വെളിച്ചം ലഭിക്കാൻ യേശുവിന്റെ വചനം പ്രഘോഷിക്കണം. മരണത്തിന്റെ താഴ്വരയിലൂടെ പോകുന്നവർക്ക് വെളിച്ചവുമായിത്തീരുവാൻ യേശുവിന്റെ വചനത്തിന് സാധിക്കും. എന്നത് വലിയ പ്രത്യാശ നൽകുന്നതാണ്.

**മാനസാന്തരപ്പെടുവിൻ**

യേശുനാഥന്റെ പ്രഥമ പഠിക്കൽ തന്നെ മാനസാന്തരപ്പെടുക എന്നതാകുന്നു. മെറ്റനോയിയ എന്ന ഗ്രീക്ക് പദത്തിന്റെ അർത്ഥം repent change one'mind എന്നൊക്കെ. യോഹന്നാൻ സ്നാപകൻ വിളിച്ചു പറഞ്ഞതും ഇത് തന്നെയാണ് (വി. മത്തായി 3:2) ഇവിടെ മെറ്റനോയിയ എന്ന പദം അർത്ഥമാക്കുന്നത് കേവലം ഒരു ക്ഷമാപണമോ തെറ്റുപറ്റിയതിലുള്ള ദുഃഖമോ അല്ല. മറിച്ച് അത് ഹൃദയത്തിന്റെ സ്വഭാവത്തിന്റെ പരിവർത്തനം ആകുന്നു. ഒരാളുടെ ജീവിതത്തിന്റെ ഗതിയെ തന്നെ മാറ്റുന്നത്. ഈ മാറ്റം കേവലം ഭൗമികമായ സാഹചര്യങ്ങളുടെ നിലനിൽപ്പിനു വേണ്ടിയല്ല. ഇത് സ്വർഗ്ഗരാജ്യവുമായി ചേർത്ത് അത്രേ പറഞ്ഞിരിക്കുന്നത് ആയതിനാൽ ഒരു വ്യക്തി repent

ചെയ്യുക അല്ലെങ്കിൽ മാനസാന്തരപ്പെടുവിൻ എന്നതുകൊണ്ട് ഉദ്ദേശിക്കുന്നത് ദൈവരാജ്യത്തിന് അനുയോജ്യമായ തലത്തിൽ തന്റെ ജീവിതത്തെ ക്രമപ്പെടുത്തുകയും രൂപാന്തരപ്പെടുത്തുകയും ചെയ്യുക എന്നത്രേ. ക്രിസ്തീയ ജീവിതത്തിന്റെ ഏറ്റവും അടിസ്ഥാന പ്രമാണങ്ങളിലൊന്നുതന്നെയാണ് ഈ മാനസാന്തരം. സ്വർഗ്ഗരാജ്യത്തിലേക്കുള്ള വഴിയിൽ ഇത് ഏറ്റവും ആവശ്യമത്രേ

**യേശുവിനെ അനുഗ്രമിക്കുന്നവർ**

ക്രിസ്തുവിന്റെ ക്ഷണം കേട്ട് അവനെ അനുഗമിക്കുവാൻ തയ്യാറാകുന്ന നാലുമീൻ പിടുത്തക്കാരെ പറ്റി 4:18–22 വരെയുള്ള വാക്യങ്ങളിൽ വിവരിക്കുന്നു. എന്റെ പിന്നാലെ വരുവിൻ ഞാൻ നിങ്ങളെ മനുഷ്യരെ പിടിക്കുന്നവരാക്കും (വി. മത്തായി 4:20) എന്ന വാക്കുകൾ കേട്ട് അനുഗമിക്കാൻ തയ്യാറാകുന്നവർ ശരിയായ അർത്ഥത്തിൽ ക്രിസ്തുവിനെ പിൻപറ്റുന്നു. ഉടനെ അവർ വല വിട്ടിട്ട് അവനെ അനുഗമിച്ചു. എന്നത് പൂർണ്ണമായ അനുസരണത്തിന്റെയും സമർപ്പണത്തിന്റെയും തെളിവാകുന്നു.

ഇവിടെ ക്രിസ്തു ശിഷ്യത്വത്തിലേക്ക് വിളിക്കുമ്പോൾ ഒഴിവുകഴിവുകളോ കാലതാമസമോ ഒന്നും ഉണ്ടാകുന്നില്ല അല്ലെങ്കിൽ അതിനൊന്നും ആ അനുഗമനത്തിൽ പ്രസക്തിയില്ല.

**ദനഹായ്ക്ക് ശേഷം രണ്ടാം ഞായറാഴ്ച**

**വി. യോഹന്നാൻ 1:43–51**

യേശുനാഥൻ തന്നെ അനുഗമിക്കാൻ ഫിലിപ്പോസിനെ ക്ഷണിക്കുന്നു. ഫിലിപ്പോസ് യേശുവിനെ മോശയും പ്രവാചകന്മാരും എഴുതിയിരിക്കുന്നവനെ കണ്ടെത്തിയ വിവരം നഥനയേലിനെ അറിയിക്കുന്നതും തുടർന്ന് അവനെയും കൂട്ടി യേശുവിന്റെ അടുക്കൽ എത്തുന്നതുമാണ് ഈ വേദഭാഗത്ത് വിവരിക്കുന്നത്.

**ഫിലിപ്പോസ് അനുഗമിച്ചത് ആരെ?**

ഫിലിപ്പോസ് 'എന്നെ അനുഗമിക്കുക' എന്ന് യേശുനാഥൻ പറയുന്നതു കേട്ട് അവനെ അനുഗമിക്കുന്നു. ഫിലിപ്പോസും ബേദ്സയിദയിൽ നിന്നുള്ളവൻ ആയിരുന്നു എന്നാൽ ഫിലിപ്പോസിന്റെ അനുഗമനം കൂടുതൽ കാര്യങ്ങൾ വെളിപ്പെടുത്തുന്നു. അവൻ നഥനയേലിനെ കാണുമ്പോൾ വ്യക്തമാക്കുന്നു. ന്യായപ്രമാണത്തിൽ മോശെയും പ്രവാചകന്മാരും എഴുതിയിരിക്കുന്നവനെ കണ്ടെത്തിയിരിക്കുന്നു. എന്ന് താൻ ആരെയാണ് പിൻപറ്റിയതെന്ന് മനസ്സിലാക്കാൻ ഫിലിപ്പോസിന് സാധിച്ചു. മോശെയും പ്രവാചകന്മാരും (പഴയനിയമം) എഴുതിയിരിക്കുന്നവനെ അനുഗമിക്കാൻ ഫിലിപ്പോസിനെ ഇടയായി ക്രിസ്തുവിനെ പിൻപറ്റുന്നവർക്കും ഈ അറിവ് ഉണ്ടാകേണ്ടിയിരിക്കുന്നു. പ്രവാചകന്മാർ അരുൾ ചെയ്തവൻ (ആവർത്തന പുസ്തകം 18:15, " നിന്റെ ദൈവമായ യഹോവ നിനക്ക് എന്നെപ്പോലെ ഒരു പ്രവാചകനെ നിന്റെ മദ്ധ്യേ നിന്റെ സഹോദരന്മാരുടെ ഇടയിൽ നിന്ന് എഴുന്നേല്പിച്ചു തരും" ) തന്നെയാണ് ക്രിസ്തു എന്ന് ബോദ്ധ്യം ക്രിസ്തുവിനെ അനുഗമിക്കുന്നവർക്ക് ഉണ്ടാകണം.

**മോശെയും പ്രവാചകന്മാരും**

ഇന്ന് ക്രിസ്തുവിനെ മനസ്സിലാക്കുവാൻ പുതിയനിയമം ആധാരമായി എടുക്കുന്നവർ ധാരാളമാണ്. പുതിയനിയമത്തിലൂടെയാണ് ക്രിസ്തുവിനെ അറിയുക എന്നും പ്രഖ്യാപിക്കുന്നവർ ഉണ്ട്. എന്നാൽ ഫിലിപ്പോസും നഥനയേലും ഓർമ്മിപ്പിക്കുന്നത് പഴയനിയമത്തെപ്പറ്റിയാണ്. പ്രവാചകന്മാരിലൂടെ അവരിലൂടെ വെളിപ്പെട്ട ദൈവീക വചനങ്ങളിലൂടെ ക്രിസ്തുവിനെ മനസ്സിലാക്കാൻ സാധിക്കും എന്ന്. ആദിമശിഷ്യന്മാരും ആദ്യകാലങ്ങളിൽ കൂടി വന്നിരുന്ന സഭായോഗങ്ങളിലും ആരാധനകളിലും മശിഹായെ മനസ്സിലാക്കുവാനും അവനെപ്പറ്റി ധ്യാനിക്കുവാനും പ്രവാചകന്മാരുടെ എഴുത്തുകൾ അത്രേ ആധാരമാക്കിയത്. ഇന്ന് പഴയനിയമം അപ്രസക്തമാണെന്ന് പറയുന്നവർക്ക് ഫിലിപ്പോസിന്റെ സാക്ഷ്യം ഒരു വെല്ലുവിളിയാണ്. ക്രിസ്തുവിനെ അനുഗമിക്കുന്നവർ മറ്റൊരാളോട് ക്രിസ്തുവിനെപറ്റി പറയുന്നതും മനസ്സിലാക്കികൊടുക്കുന്നതും പഴയനിയമം വ്യാഖ്യാനിച്ചുകൊണ്ടാണ്.

**നഥനയേലും നസറേത്തും**

നസറേത്തിൽ നിന്ന് വല്ല നന്മയും വരുമോ (1:46) എന്ന നഥനയേലിന്റെ ചോദ്യം അവന്റെ മാനുഷികമായ ചിന്തകളുടെയും ആശങ്കകളുടെയും പശ്ചാത്തലത്തിൽ നിന്നാണുയരുന്നത്. ഒരു വിജാതീയ പട്ടണമായിട്ടാണ് നസറേത്ത് കരുതപ്പെട്ടിരുന്നത്. മാത്രമല്ല മശിഹാനസറേത്തിൽ നിന്ന് വരുമെന്ന് പ്രവചനങ്ങളും പറയുന്നില്ല എന്ന് ഫിലിപ്പോസ് പറയുമ്പോൾ നഥനയേൽ സംശയാലുവാകുന്നു. ഇത് നമ്മെ ഓർമ്മിപ്പിക്കുന്ന ഒരു വസ്തുതയുണ്ട്. നമ്മുടെ അറിവുകൾ ചിലപ്പോൾ ക്രിസ്തുവിനെ പൂർണ്ണമായി ഉൾക്കൊള്ളാനും മനസ്സിലാക്കാനും തടസ്സമാകാം. എന്നാൽ ആ അറിവുകൾ അതിന്റെ പൂർണ്ണതയിലെത്തുക അവനെ അനുഗമിക്കുമ്പോൾ അത്രെ. ഇവിടെ ഫിലിപ്പോസിന്റെ "വന്നു കാണുക " എന്ന മറുപടി അത് വ്യക്തമാക്കുന്നു. നമ്മുടെ അറിവുകൾ ക്രിസ്തുവിനെ മനസ്സിലാക്കാൻ തടസ്സം നിൽക്കുന്നെങ്കിൽ തീർച്ചയായും അവന്റെ അടുക്കൽ തന്നെ പോകണം. 'മിശിഹാ' നമ്മളിൽ നഥനയേലിന്റെ സംശയങ്ങളെപ്പോലെയുള്ള ഓരോ ചിന്തകൾക്കും ഉള്ള ശരിയായ ഉത്തരം ഫിലിപ്പോസ് നൽകുന്നത് തന്നെയാണ് 'വന്നു കാണ്മിൻ'





## തൊഴിലവസരങ്ങൾ

നമ്മുടെ വിദ്യാർത്ഥികൾ/ ഉദ്യോഗാർത്ഥികൾ എന്നിവർക്ക് സർക്കാരിലും പൊതുമേഖലാ സ്ഥാപനങ്ങളിലും മറ്റും തൊഴിൽ ലഭിക്കുന്നതിനുള്ള അവസരങ്ങൾ ചൂണ്ടിക്കാട്ടുന്നതിനുള്ള പംക്തി.

**ഇപ്പോൾ അപേക്ഷിക്കേണ്ടത്**

**1. കൊൽക്കത്തയിലെ പോർട്ട് ട്രസ്റ്റിൽ**

1. സീനിയർ സയന്റിഫിക് ഓഫീസർ

2. എക്സി- എൻജിനീയർ (സിവിൽ/മെക്കാനിക്കൽ)

3. മെഡിക്കൽ ഓഫീസർ മുതലായ 61 ഒഴിവിലേക്ക് അപേക്ഷ ക്ഷണിക്കുന്നു. അവസാന തീയതി ഡിസം. 21 www.kslkataparttrust.gov.in കാണുക

4. മിലിട്ടറി എൻജിനീയറിംഗ് സർവ്വീസിൽ MES 762 ട്രേഡ്സ്മാൻ തസ്തിക. അപേക്ഷയുടെ അവസാന തീയതി ഡിസം 26. യോഗ്യത ഐ.ടി.ഐ. (മെട്രിക്കുലേഷൻ) www.mes.gov.in കാണുക

5. സായുധസേനയിൽ നഴ്സിംഗ് (ഡിപ്ലോമ/ ഡിഗ്രി) പരിശീലനത്തിന് പ്ലസ്ടുക്കാർക്ക് അവസരം ഭക്ഷണം, താമസം സ്റ്റൈപ്പന്റ് ലഭിക്കും അപേക്ഷ അവസാന തീയതി ഡിസം. 30 കമ്മീഷൻഡ് ഓഫീസറായി നിയമനം ലഭിക്കുന്നു. വിശദവിവരത്തിന് www.joinindianarmy.nic.in കാണുക

6. കരസേനയിൽ മതാദ്ധ്യാപകനെ ആവശ്യമുണ്ട്. ക്രിസ്തീയസഭകളിലെ പുരോഹിതന്മാർക്ക് പ്രാദേശിക ബിഷപ്പിന്റെ ലിസ്റ്റിൽ പേരുള്ളവർക്ക് അപേക്ഷിക്കാം. അവസാന തീയതി ഡിസം. 31 വിശദവിവരത്തിന് www.joinindianarmy.nic.in കാണുക

7. കേന്ദ്ര പോലീസ് സേനകളിൽ 592 മെഡിക്കൽ ഓഫീസർമാരെ ആവശ്യമുണ്ട് സ്പെഷ്യലിസ്റ്റുകൾക്ക് 220 മെഡിക്കൽ ഓഫീസർ 372 വേക്കൻസികൾ. www.ssfrecttgov.in കാണുക

8. ഒമാനിൽ ബിർളാ നാഷണൽ സി.ബി.എസ്.ഇ. സ്കൂളിൽ പ്രിൻസിപ്പാൾ, പ്രൈമറി, കിന്റർഡാർഡൻ, മാനേജർ, കോർഡിനേറ്റർ മുതലായ തസ്തികകളിലേക്ക് ഒ.ഡി.ഇ.പി.സി. മൂലം തെരഞ്ഞെടുപ്പ് വിവരങ്ങൾക്ക് www.odepc.kerala.gov.in, 0471-2576314 വിളിക്കുക

9. ആൾ ഇന്ത്യ ഇൻസ്റ്റിറ്റ്യൂട്ട് ഓഫ് മെഡിക്കൽ സയൻസ് 200 സ്റ്റാഫ് നഴ്സ് www.aiimsrishibesg.in കാണുക.

10. എൻജിനീയറിംഗ് പ്രോജക്ട്സ് ന് തൊഴിൽ സാദ്ധ്യത www.epl.gov.in കാണുക

14. സി. ആർ. പി. എഫ്. കോൺസ്റ്റബിൾ തസ്തിക കായിക താരങ്ങൾക്ക് അവസരം. അപേക്ഷ- ഡിസംബർ 30 വരെ http/www.crpf.gov.in കാണുക.

15. എഞ്ചിനീയറിംഗ് ബിരുദമുള്ള പുരുഷന്മാർക്കും വനിതകൾക്കും കരസേനയിൽ അവസരം. (111 ഒഴിവുകൾ കരസേനയുടെ ഷോട്ട് സർവ്വീസ് ടെക്നിക്കൽ കോഴ്സിലേക്ക് ഡിസം. 9 മുതൽ അപേക്ഷിക്കാം. അവസാന തീയതി ജനുവരി 8 ആണ് (അവസാന പരീക്ഷ എഴുതുന്ന വിദ്യാർത്ഥികൾ അപേക്ഷിക്കാം) www.joiinindianarmy.nic.in കാണുക.

16. NIT (എൻ.ഐ.ടി) കോഴിക്കോട് ടെക്നിക്കൽ സ്റ്റാഫ്- കെമിസ്ട്രി, എൻഞ്ചിനീയറിംഗിൽ ഡിഗ്രി/ ഡിപ്ലോമ ഉള്ളവർക്ക് അവസരം. www.nic.ac.in കാണുക

17. നോർക്ക് റൂട്സ് തിരുവനന്തപുരം സിസ്റ്റം അഡ്മിനിസ്ട്രേറ്റർ അക്കൗണ്ട് അസിസ്റ്റന്റ്, അറ്റൻഡർ, കോൾസെന്റർ എക്സിക്യൂട്ടീവ് മുതലായ തസ്തികകൾ www.norkaroots.net. കാണുക

18. CWRDM (വാട്ടർ റിസോഴ്സസ് ഡെവലപ്മെന്റ്) കെമിസ്ട്രി, സോഷ്യോളജി, എക്കണോമിക്സ് ബിരുദധാരികൾക്ക് റിസർച്ച് ഫെലോ ആയി അവസരം. www.csrdmorg.org. കാണുക

19. കാലിക്കറ്റ്, കണ്ണൂർ സർവ്വകലാശാലകളിൽ ലക്ചറർ, അസി, പ്രൊഫ. തസ്തികകളിൽ ഒഴിവ്. www.universityof calicut.info, www.kannuruniversity.ac.in കാണുക

20. നേവിയിൽ ആർട്ടിഫെസർ അപ്രന്റീസ് പ്ലസ്ടൂ-60% ശതമാനം മാർക്കോടെ പാസ്സാകണം. അവസാന തീയതി ഡിസം 27. www.joinindiannavy.gov.in കാണുക

21. പൊതുമേഖലാ സ്ഥാപനമായ എൻ.എച്ച്. പി.സി യിൽ ട്രെയിനി എഞ്ചിനീയർ, ലോ ഓഫീസർ, മെഡിക്കൽ ഓഫീസർ മുതലായ തസ്തികളിൽ ഒഴിവ്. ഡിസം. 18 ന് മുമ്പ് അപേക്ഷിക്കണം.

www.nhpcin.com കാണുക

22. വിശാഖപട്ടണം. സ്റ്റീൽ പ്ലാന്റിൽ ഐ.ടി. ഐ./ എൻ.സി.പി.ടി ക്കാർക്ക് അവസരം. അവസാനതീയതി ജനു 15. www.vizagsteel.com കാണുക

23. എൻ.ടിപി.സി. ഇലക്ട്രിക്കൽ/ സിവിൽ/ ഡിപ്ലോമാ എൻജിനീയർമാരെ ആവശ്യമുണ്ട്. അവസാന തീയതി ഡിസം 23. www.ntpccarers.net കാണുക

24. സി.ബി.എസ്.ഇ. നടത്തുന്ന സെൻട്രൽ ടീച്ചർ എലിജിബിലിറ്റി ടെസ്റ്റിന് (CTET) ക്ക് വിജ്ഞാപനമായി ഡിസം 28 വരെ അപേക്ഷിക്കാം. www.ctet.inc.in കാണുക

Contact 01122235774, 22240104

25. എം.ബി.എ. കേരളത്തിലെ വിവിധ സ്ഥാപനങ്ങളിൽ എം.സി.എ പ്രവേശനത്തിന് കെമാറ്റ് ജനുവരി 31ന് നടക്കും. ജനുവരി 20 വരെ അപേക്ഷിക്കാം. www.lbscantre.in കാണുക

**അഡ്വ. തോമസ് ഫിലിപ്പ്**

## പി. എസ്. സി. റാങ്ക് ലിസ്റ്റ്

പി.എസ്.സി. റാങ്ക് ലിസ്റ്റിൽ നിലവിലുള്ള വേക്കൻസികളുടെ (രണ്ടും മൂന്നും നാല്- ഇരട്ടി) എണ്ണത്തിൽ വളരെ കൂടുതൽ ആളുകളുടെ പേരുകൾ ചേർത്ത് ലിസ്റ്റ് പ്രസിദ്ധീകരിക്കുന്നത് പി.എസ്.സി. റാങ്ക് ലിസ്റ്റുകളുടെ പരമാവധി കാലാവധി മൂന്നു വർഷം ആണ്. എന്നാൽ ചില അവസരങ്ങളിൽ നാലര വർഷം വരെ നീട്ടിയെന്നിരിക്കാം നിയമനം ഒരു വർഷത്തേക്കുള്ള ലിസ്റ്റ് ആണെങ്കിലും മറ്റൊരു പുതിയ ലിസ്റ്റ് ഒരു വർഷത്തിനുള്ളിൽ ഉണ്ടാകാത്ത പക്ഷമാണ് ഇങ്ങനെ നീളുന്നത്. നിലവിലുള്ള ലിസ്റ്റിൽ പേരുള്ളവർക്ക് കാലാവധിക്കുള്ളിൽ നിയമന അധികാരികൾ അറിയിക്കുന്ന ഒഴിവുകൾക്ക് ലിസ്റ്റിലുള്ള ഉദ്യോഗാർത്ഥികളുടെ ഊഴം എത്തിയാൽ മാത്രം നിയമന ശുപാർശ ലഭിക്കും.

## ബഥേൽ പത്രിക

1987 ഒക്ടോബർ മാസത്തിൽ പ്രസിദ്ധീകരണം ആരംഭിച്ച ചെങ്ങന്നൂർ മെത്രാസന മുഖപത്രമായ 'ബഥേൽ പത്രിക'യുടെ എല്ലാ ലക്കങ്ങളും കൈവശമുള്ളവർ വിവരമറിയിക്കുക. എല്ലാ ലക്കങ്ങളും കൈവശമുള്ളവരില്ലെങ്കിൽ പ്രഥമ ലക്കം മുതൽ ഏറ്റവും കൂടുതൽ ലക്കങ്ങൾ കൈവശമുള്ളവർ അറിയിക്കാവുന്നതാണ്. ഏതു കാലത്തേതായാലും ഏറ്റവും കൂടുതൽ ലക്കങ്ങൾ കൈവശമുള്ളവരുടെ പേരുകൾ ബഥേൽ പത്രികയിൽ പ്രസിദ്ധീകരിക്കുന്നതാണ്.

- പത്രാധിപർ

## വലിയ ബാവായുടെ ഡയറിക്കുറിപ്പുകൾ

(14-ാം പേജിന്റെ തുടർച്ച...)

പ്രസംഗിച്ചു. 'ദൈവമാതാവിന്റെ ജനനപ്പെരുന്നാൾ' എന്നാണ് രേഖപ്പെടുത്തിയിരിക്കുന്നത്. എട്ടുനോമ്പിന്റെ പല ദിവസങ്ങളിലും വി. കുർബ്ബാന അർപ്പിക്കുകയും പ്രസംഗിക്കുകയും ചെയ്തിട്ടുണ്ട്. 1957-ലെ സ്ലീബാ പെരുന്നാളിന് പുത്തൻകാവ് പള്ളിയിൽ ആയിരുന്നു. ഡയറിയിൽ എഴുതി: 'ബസ്മൽ ക്കോയ്ക്ക് ഇടയ്ക്ക് സ്ലീബാ ആഘോഷ ശുശ്രൂഷ നടത്തി. പത്തരമണിയോടെ സമാപിച്ചു. അക്കാലത്ത് പല പള്ളികളിലും വി. മൂന്നിന്മേൽ കുർബ്ബാന ഉണ്ടായിരുന്നു. അതിന് മുഖ്യനേതൃത്വം നൽകുകയും ചെയ്തിരുന്നു. മോറാനായ പെരുന്നാളുകളിൽ അന്നും ഇന്നത്തെപ്പോലെ വിശ്വാസികളുടെ സാന്നിധ്യം ശുഷ്ക്കമായിരുന്നു.

ജൂലൈ മൂന്നിനും ഡിസംബർ 18 മുതൽ 20 വരെയും മാർത്തോമ്മായുടെ പെരുന്നാൾ ആചരിച്ചിരുന്നതായി ഡയറി വ്യക്തമാക്കുന്നു. 'മാർത്തോമ്മാ ശ്ലീഹായുടെ ഭാഗ്യമരണം പ്രാപിച്ച ദിവസം' എന്നാണ് എഴുതിയിരിക്കുന്നത്. പിതാക്കന്മാരുടെ പെരുന്നാളുകൾ ഞായറാഴ്ചകളിൽ വന്നാലും ആ ദിവസം പെരുന്നാളായി ആചരിച്ചിരുന്ന പതിവാണ് അക്കാലത്ത് നിലവിലിരുന്നതെന്ന് ഡയറിയിൽ നിന്നും മനസ്സിലാക്കാം. 1957 നവംബർ 24 ഞായറാഴ്ച ആയിരുന്നു പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസിയോസ് രണ്ടാമന്റെ പെരുന്നാൾ പഴയ സെമിനാരിയിൽ നടത്തിയത്. 1958 ഫെബ്രുവരി 23 ഞായർ ആയിരുന്നു വട്ടശ്ശേരിൽ തിരുമേനിയുടെ പെരുന്നാൾ. ഡയറിയിൽ നിന്നും: "1958 ഫെബ്രുവരി 23 ഞായർ. വട്ടശ്ശേരിൽ ഗീവർഗീസ് ദീവന്നാസ്യോസ് മെത്രാച്ചന്റെ ഓർമ്മദിവസമായിരുന്നു. വി. മൂന്നിന്മേൽ കുർബ്ബാനയുണ്ടായിരുന്നു. കുർബ്ബാന കഴിഞ്ഞ് അത്താനാസ്യോസ് മെത്രാച്ചൻ പ്രസംഗിക്കുകയും കബറിങ്കൽ പ്രത്യേക ധൂപപ്രാർത്ഥന നടത്തുകയും തുടർന്ന് റാസയും മറ്റ് ചടങ്ങുകളും ഉണ്ടായിരുന്നു. 11 മണിയോടുകൂടി പെരുന്നാൾ ചടങ്ങുകൾ അവസാനിച്ചു. 12 1/2 മണിയോടുകൂടി നാം ദേവലോകം അരമനയിൽ വന്നു വിശ്രമിച്ചു." 1957-ലെ പരുമല പെരുന്നാളിന് നവംബർ 2-ന് വെളുപ്പിന് അഞ്ചിനു കുർബ്ബാനയും 7-ന് മൂന്നിന്മേൽ കുർബ്ബാനയും ഉണ്ടായിരുന്നു. ഉച്ചയ്ക്ക് റാസയും. മലങ്കരസഭയിൽ നിലനിന്ന ആരാധനാനുഭവങ്ങളുടെ വ്യക്തമായ ചിത്രം ഡയറിക്കുറിപ്പിൽ നിന്നും ലഭ്യമാകുന്നു. (തുടരും...)

# ക്രിസ്തുമസ് ക്രിസ്തുമസ്

സ്നേഹമുള്ള കൂട്ടുകാരെ ഡിസംബർ മാസം എല്ലാവർക്കും സന്തോഷമാണല്ലോ? വൃതശുദ്ധിയോടൊപ്പം സന്തോഷവും, ഗീതങ്ങളും സമ്മാനങ്ങളും നിറഞ്ഞ കാലം ക്രിസ്തുമസുമായി ബന്ധപ്പെട്ട് ഒത്തിരി ഒത്തിരി കഥകളും ചരിത്രങ്ങളും നിങ്ങൾ കേട്ടുകാണുമല്ലോ ഒന്നു രണ്ടു ചെറിയ കാര്യങ്ങൾ പറയട്ടെ.

യരുശലേമിലേക്കുള്ള നീണ്ടയാത്രയിലാണ് ജോസഫും പൂർണ്ണ ഗർഭിണിയായ മേരിയും ക്ഷീണവും വിശപ്പും മേരിയെ നന്നേ തളർത്തിയിരുന്നു. അപ്പോൾ അവർ ദൂരെ മലഞ്ചെരുവിൽ ഒരു ചെറിയ മരം കണ്ടു. മരം കോച്ചുന്ന മഞ്ഞുകാലത്തും ചെറി മരത്തിൽ തുടുത്തു ചുവന്ന പഴങ്ങൾ നിറഞ്ഞിരുന്നു. അത്ഭുതത്തോടെ അടുത്തെത്തിയ മേരിക്കും ജോസഫിനും മുന്നിൽ ചെറിമരത്തിന്റെ ഒരു കൊമ്പുതലകുനിച്ചു. ചെറിപ്പഴം മതിയാവോളം കഴിച്ചു വിശപ്പുമാറ്റിയ മേരി മാലാഖമാരുടെ സംഗീതം പോലെയുള്ള വാക്കുകൾ കേട്ടു.

“വിശുദ്ധയായ മേരീ ഇന്നു രാത്രി നീ ദൈവപുത്രനു ജന്മം കൊടുക്കും ഈ രാത്രി വാഴ്ത്തപ്പെടട്ടെ.”

ബേത്ലഹേമിലെ കാലിത്തൊഴുത്തിൽ ഉണ്ണിയേശു മയങ്ങുകയാണ്. തണുപ്പേൽക്കാതിരിക്കാൻ കുറച്ചുദൂരം തീകൂട്ടിയിട്ടിട്ടുണ്ട്. എല്ലാവരും ഉറക്കമായപ്പോൾ തീക്കനലുകൾ മങ്ങി മങ്ങി അണയാൻ തുടങ്ങി. ആ കാലിത്തൊഴുത്തിൽ ഒരു കൊച്ചു കുരുവി കൂടുകെട്ടി താമസമുണ്ടായിരുന്നു. അയ്യോ തീ കെട്ടാൽ യേശുകുഞ്ഞിന് തണുക്കില്ലേ. ആ കൊച്ചുകുരുവികൾ പറന്ന് തീക്കനലുകളുടെ അടുത്തെത്തി കുഞ്ഞി ചിറക് വീശി തീ വീണ്ടും ജ്വലിപ്പിച്ചു. ചുറ്റും ചൂടു പരന്നു. ഉണ്ണി യേശു സുഖമായി ഉറങ്ങി. പുലരും വരെ കുരുവികൾ ചിറകുകൾ വീശിക്കൊണ്ടേയിരുന്നു. പ്രഭാതം വന്നപ്പോഴേക്കും ചൂടേറ്റ് കുഞ്ഞികുരുവിയുടെ നെഞ്ച് കടുംചുവപ്പായി തീർന്നു. നെഞ്ചിൽ കടും ചുവപ്പ് നിറമുള്ള റോബിൻ പക്ഷികൾ ഉണ്ടായത് അങ്ങനെയാണെന്നാണ് സങ്കല്പം. ഉണ്ണിയേശു വളർന്ന് വലുതായി കാൽവറിയിൽ ശരീരം ചുവന്ന് തുടുത്ത് രക്തം വാർന്നൊലിച്ചു കിടന്നപ്പോൾ റോബിൻ പക്ഷികൾ അവിടെ പറന്നു നടന്നു.

നിശ്ചയമായും അവറ്റകൾ ആ ക്രിസ്തുമസ് രാത്രിയും ഓർത്തിട്ടുണ്ടാകും.

കൂട്ടുകാരെ,

സഹജീവികൾക്കും സഹയാർത്ഥികൾക്കും നിങ്ങൾക്കു കഴിയുന്ന സഹായം ചെയ്യുവാൻ ഈ ക്രിസ്തുമസ് ദിനങ്ങൾ ഉപയുക്തമാക്കുമല്ലോ

ക്രിസ്തുമസ് നവവത്സരാശംസകളോടെ,

സ്നേഹപൂർവ്വം,

**ആനിച്ചേച്ചി**

## പന്തളം ഡിസ്ട്രിറ്റ് കലാമേള



യുവജന പ്രസ്ഥാനം പന്തളം ഡിസ്ട്രിക്റ്റ് കലാമേള 22-11-2015 ഞായറാഴ്ച ഉള്ളന്നൂർ സെന്റ് മേരീസ് ഓർത്തഡോക്സ് വലിയ പള്ളിയിൽ വെച്ച് പ്രശസ്ത കാർട്ടൂണിസ്റ്റ് ഷാജി മാത്യു ഉദ്ഘാടനം ചെയ്തു. ജോബിൻ കെ. ജോർജ്ജ്, റിജോഷ് ഫിലിപ്പ്, സന്തോഷ് മേട്ടിൽ, ഡോ. റോബിൻ, ശ്രീമതി മോളി ജോർജ്ജ് എന്നിവർ പരിപാടികൾക്ക് നേതൃത്വം നൽകി. വിവിധ യൂണിറ്റുകളിൽ നിന്നും 150ഓളം മത്സരാർത്ഥികൾ കലാമേളയിൽ പങ്കെടുക്കുകയുണ്ടായി.

# മത്സ്യകൃഷി: വിനോദത്തിനും, ആദായത്തിനും, ആഹാരത്തിനും

ഹരിത പത്രിക

**പി. എ. ഐസക്, കുറ്റൂർ**

പരിസ്ഥിതി മലിനീകരണം ഇല്ലാതെ മഴ വെള്ളം സംഭരണിയിലും മൺകുളങ്ങളിലും സിമെന്റ് ടാങ്കുകളിലും, സിൽപോളിൽ ടാങ്കുകളിലും മത്സ്യം വളർത്താം. നിലവിൽ കുളങ്ങൾ ഉള്ളവർ അത് വൃത്തിയാക്കി വെള്ളം വറ്റിച്ച് കുമ്മായം വിതറി ഉണക്കിയ ശേഷം വെള്ളം നിറയ്ക്കണം. ക്ലോറിൻ കലർന്ന വെള്ളം അരുത്. വെള്ളം വറ്റിക്കാൻ കഴിയാത്ത കുളങ്ങളിലെ കളമത്സ്യങ്ങളെ നശിപ്പിക്കണം. 100 ച. അടി വിസ്തീർണ്ണമുള്ള ടാങ്കിന് രണ്ടുകിലോ ചാണകം എന്ന കണക്കിന് വിതറി പ്ലവകങ്ങൾ ഉണ്ടാക്കിയെടുക്കണം. ഒരു മാസം കൊണ്ട് വെള്ളം പച്ച നിറമാകും ഈ പ്ലവകങ്ങളാണ് മത്സ്യകുഞ്ഞുങ്ങളുടെ പ്രഥമആഹാരം.



പുതിയതായി ടാങ്കുകൾ/ കുളങ്ങൾ നിർമ്മിക്കുന്നത് ദീർഘചതുരാകൃതിയിൽ ആകണം. വെള്ളത്തിന് ഒന്നര മീറ്റർ ആഴം മതിയാകും. മത്സ്യം പിടിച്ചെടുക്കുവാൻ ഇത് സൗകര്യപ്രദമാകും. മത്സ്യകുഞ്ഞുങ്ങളെ ഹാച്ചറിയിൽ നിന്നും ഓക്സിജൻ നിറച്ച കവറുകളിലാണ് ലഭിക്കുക. മത്സ്യകുഞ്ഞുങ്ങളെ നേരിട്ട് ടാങ്കിലേക്ക് ഇടാതെ കവർ തുറക്കാതെ തന്നെ അരമണിക്കൂർ ടാങ്കിലെ വെള്ളത്തിൽ ഇട്ടുവെച്ച് ടാങ്കിലേയും കവറിലേയും വെള്ളത്തിന്റെ ഊഷ്മാവ് ഒരുപോലെയാക്കണം. അരമണിക്കൂർ കഴിഞ്ഞ് കവർ തുറന്ന് ടാങ്കിലെ വെള്ളം കവറിലേക്ക് കയറുവാൻ അനുവദിക്കണം. മത്സ്യകുഞ്ഞുങ്ങൾ താനെ ടാങ്കിലേക്ക് ഇറങ്ങിപോകട്ടെ. ആമ, നീർക്കോലി, പൊന്മാൻ, നീർകാക്ക എന്നിവയിൽ നിന്നും മത്സ്യകുഞ്ഞുങ്ങളെ സംരക്ഷിക്കുവാൻ ടാങ്കിന് വല വിരിക്കണം. നിക്ഷേപിച്ച മത്സ്യകുഞ്ഞുങ്ങൾക്ക് 3-4 ദിവസത്തേക്ക് കൈത്തീറ്റ വേണ്ട. പ്ലവകങ്ങൾ ഭക്ഷിച്ചുകൊള്ളും. തീരെ ചെറിയ കുഞ്ഞുങ്ങളാണെങ്കിൽ നഴ്സറി ടാങ്കിൽ ഇട്ട് വളർത്തിയിട്ടേ വലിയ കുളങ്ങളിലേക്ക് തുറന്ന് വിടാവൂ. വെള്ളത്തിൽ പൊങ്ങികിടക്കുന്ന തീറ്റ, മത്സ്യകുഞ്ഞുങ്ങളുടെ 5% ഭാരത്തിൽ കൂടാതെ നോക്കണം. വെള്ളത്തിൽ താഴ്ന്ന് പോകുന്ന തീറ്റ വാരി വിതറരുത്. ചെറു സുഷിരങ്ങൾ ഉള്ള പാത്രങ്ങളിൽ രണ്ട് മൂന്ന് സ്ഥലങ്ങളിൽ രാവിലെ തീറ്റ ഇറക്കി വയ്ക്കണം. വൈകിട്ട് തീറ്റപാത്രം സാവകാശം പുറമേ എടുത്ത് എത്ര തീറ്റ എടുത്തു എന്ന് മനസ്സിലാക്കി ബാക്കി വന്നത് പുറത്ത് കളഞ്ഞ് വൃത്തിയാക്കി വെയ്ക്കണം. താഴ്ന്നു പോകുന്ന തീറ്റ വാരി ടാങ്കിലിട്ടാൽ തിന്ന് ശേഷിക്കുന്നത് ചീഞ്ഞ് വെള്ളത്തിലെ പ്രാണവായു നഷ്ടമായി മത്സ്യം ചത്തുപോകാൻ ഇടയുണ്ട്. ദിവസം ഒരു നേരം തീറ്റ കൃത്യസമയത്ത് കൊടുത്താൽ മതിയാകും. തീറ്റയുടെ അളവ് കൂടരുത്. പൂത്തതും പഴകിയതും, വളിച്ചതുമായ തീറ്റ നൽകരുത്.

വെള്ളത്തിലെ പ്രാണവായു കുറയുമ്പോൾ അന്തരീക്ഷവായു ശ്വസിക്കുന്ന ഇനങ്ങളാണ് ചെറു ടാങ്കുകളിൽ വളർത്തുവാൻ യോജിച്ചത്. ആഫ്രിക്കൻ മുഷി, വാക, വരാൽ, ജ്യന്റെ ഗൗരാമി, ഷാർക്ക് (കൂരിവാള, ആസ്സാം വാള, മലേഷ്യൻ വാള) എന്നിവ. ആഫ്രിക്കൻ മുഷിയെ വളർത്തുന്നത് സർക്കാർ നിരോധിച്ചിരിക്കുകയാണ്. കാരണം ഇവ ഏതു മലിന ജലത്തിലും ഓടകളിലും വളരും, വളർത്തുന്ന സ്ഥലത്തുനിന്നും മറ്റ് ജലാശയങ്ങളിലേക്ക് ഇഴഞ്ഞ് നീങ്ങുവാൻ അതിന് കഴിവുണ്ട്. ചെന്നുചേരുന്ന ജലാശയങ്ങളിലെ മറ്റ് മത്സ്യങ്ങളുടെ സർവ്വനാശമാണ് ഫലം. മലിന ജലത്തിൽ വളരുന്ന മത്സ്യത്തിന്റെ മാംസം പല രോഗങ്ങൾക്കും കാരണമാകുന്നു. ജ്യന്റ് ഗൗരാമി ശാന്തനും സസ്യാഹാര പ്രിയനും രുചിയുള്ളതുമാണ്. ചേമ്പില, ചേനയില, പപ്പായ ഇല, പഴം എന്നിവയും ഭക്ഷിക്കും കുളത്തിന്റെ അടിത്തട്ടിൽ നിന്നും തീറ്റ എടുക്കുന്ന സൈപ്രിനസിനെയും കൂടെ വളർത്താം. ജലത്തിലെ മുകൾ പരപ്പിൽ നിന്നും പാട ഹരിത പായൽ എന്നിവ ഭക്ഷിക്കുന്ന വെള്ളി മീനിനെ ചേർത്തു വളർത്തണം.

സിൽപോളിൻ ടാങ്കുകൾ ചെയ്യുന്നവർ സൈഫൺ രീതിയിൽ വെള്ളം വറ്റിക്കുവാൻ സൗകര്യമുള്ള സ്ഥലത്തായിരിക്കണം. ഒരു മീറ്റർ ആഴത്തിൽ മൺകുഴിയെടുത്ത്, എടുത്ത മണ്ണ് വശങ്ങ




ക്രിസ്തുയേശുവിന്റെ തിരുപിറവിയുടെ ധന്യത ജീവിതത്തിൽ അനുഭവവേദ്യമാക്കുവാൻ പ്രതീക്ഷയോടെ കാത്തിരിക്കുന്ന പരിശുദ്ധ ഇരുപത്തിയഞ്ച് നോമ്പ് സഭ ആകമാനം ആചരിച്ചു വരുന്നു.

മനുഷ്യമനസ്സുകളെ പിടിച്ചുണർത്തുന്ന ഭീകരമായ പേമാരിയും പ്രളയവും ഒരു ദേശത്തിന്റെ സംസ്കാരത്തിനും ജീവനും വെല്ലുവിളികൾ ഉയർത്തിയ ചെന്നൈ ദുരന്തം മൂലം കഷ്ടത അനുഭവിക്കുന്ന ജനസമൂഹത്തിനായി നമുക്ക് പ്രാർത്ഥിക്കാം. ക്രിയാത്മകമായി ഉണർന്ന് പ്രവർത്തിക്കുവാൻ വ്യക്തികൾക്കും പ്രസ്ഥാനങ്ങൾക്കും ഉള്ള കടമ വളരെ വലുതാണ്.

2015 ഡിസംബർ മാസം 6-ാം തീയതി "ശിശുദിനം" എല്ലാ ഇടവകകളിലും സമുചിതമായി ആഘോഷിച്ചു. അന്നേ ദിവസത്തെ കുട്ടികളിൽ നിന്നും ശേഖരിച്ച കാണിക്ക ഭദ്രാസന ആഫീസിൽ എത്തിക്കുവാൻ ചുമതലപ്പെട്ടവർ പ്രത്യേകം ശ്രദ്ധിക്കണം.

2016- ലെ ഭദ്രാസനദിനം ജനുവരി മാസം 3-ാം തീയതി ഞായറാഴ്ച എല്ലാ ഇടവകകളും യഥോചിതം ആചരിക്കേണ്ടതാണ്. ഭദ്രാസനത്തിന്റെ ദൈനംദിന ആവശ്യങ്ങൾക്ക് ഉള്ള ധനസമാഹാരണം നടത്തി വരുന്നത് ഭദ്രാസനദിനത്തിൽ ഏർപ്പെടുത്തിയിരിക്കുന്ന കവർപിരിവിലൂടെയാണ്. കവറുകളിൽ പ്രാർത്ഥനാപൂർവ്വം നിങ്ങളുടെ വിഹിതങ്ങൾ നിക്ഷേപിച്ച് സമയത്തിനുതന്നെ തിരികെ ഏല്പിക്കുന്നതിൽ പ്രത്യേകം ശ്രദ്ധിക്കണം.

ത്രിതല പഞ്ചായത്തിലേക്ക് തെരെഞ്ഞെടുക്കപ്പെട്ട ഭദ്രാസനത്തിൽ നിന്നുള്ള പ്രതിനിധികളെ 2015 നവംബർ മാസം 28-ാം തീയതി അഭിവന്ദ്യ തിരുമനസ്സുകൊണ്ട് ബഥേൽ അരമനയിൽ വച്ച് അനുമോദിച്ചു.

9-ാമത് ഭദ്രാസന കൺവൻഷന്റെ നടത്തിപ്പിനായി അഭിവന്ദ്യ തിരുമനസ്സിന്റെ അദ്ധ്യക്ഷതയിൽ 2015 നവംബർ മാസം 28-ാം തീയതി കൂടിയ സംയുക്തയോഗം കൺവൻഷന്റെ വിവിധ കമ്മിറ്റികൾക്ക് രൂപം നൽകി. 2016 കൺവൻഷൻ ഫെബ്രുവരി മാസം 10, 11, 12, 13 തീയതികളിൽ ബഥേൽ മാർ പീലക്സിനോസ് നഗറിൽ വച്ച് നടത്തപ്പെടുന്നതാണ്. ഈ ദിവസങ്ങളിൽ ഇടവകതലത്തിൽ പ്രത്യേക പരിപാടികൾ ക്രമീകരിക്കരുത് എന്ന് അഭിവന്ദ്യ തിരുമനസ്സുകൊണ്ട് കല്പന മുഖാന്തിരം അറിയിച്ചിട്ടുണ്ട്. ഇടവകകളുടെ പൂർണ്ണ സഹകരണം ഉറപ്പുവരുത്തുന്നതിനായി മുൻകൂട്ടി തയ്യാറെടുപ്പുകൾ നടത്തേണ്ടതാണ്.

നന്മയുടെയും അനുഗ്രഹത്തിന്റെയും നവ്യാനുഭവം പകരുന്ന ഒരു ക്രിസ്തുമസ് കൂടി സമാഗതമാകുന്നു. ആയിരം പുൽകൂടുകളിൽ ഉണ്ണിയേശുവിനെ ഒരുക്കുന്നതിനേക്കാൾ ഓരോരുത്തരുടെയും ഹൃദയത്തിൽ ഉണ്ണിയേശു പിറക്കുവാൻ നമുക്ക് പ്രാർത്ഥിക്കാം. എല്ലാവർക്കും സ്നേഹത്തിന്റെയും സമാധാനത്തിന്റെയും ക്രിസ്തുമസ് ആശംസിക്കുന്നതോടൊപ്പം ശാന്തിയുടെയും സമൃദ്ധിയുടെയും പുതുവത്സര ആശംസകൾ നേരുന്നു.

**ഫാ. തോമസ് കൊക്കാപ്പറമ്പിൽ**
(ഭദ്രാസന സെക്രട്ടറി)

---

ളിൽ തിട്ട പിടിപ്പിച്ചാൽ ഒന്നര മീറ്റർ ഉദ്ദേശം ആഴം കിട്ടും. 90 മുതൽ 200 മൈക്രോൺ വരെ ഘനമുള്ള സീൽപോളീൻ ഉപയോഗിക്കാം. സിൽപോളീൻ ഇടുന്നതിന് മുമ്പ് അതേവലിപ്പം ഉള്ള പ്ലാസ്റ്റിക് ചാക്ക് വിരിക്കണം. കൊച്ചുകുട്ടികളുള്ള വീടുകളുടെ സമീപത്ത് ഇങ്ങനെ ഭൂമി നിരപ്പിലുള്ള ടാങ്കുകൾ നിർമ്മിക്കുമ്പോൾ ഉറപ്പായ വേലി ഉണ്ടായിരിക്കുവാൻ ശ്രദ്ധിക്കണം.

വലിയ മൺകുളങ്ങൾ ഉള്ളവർ കട്‌ല, പുൽമീൻ, രോഹു, സൈപ്രിനസ്, വെള്ളിമീൻ എന്നീ ഇനങ്ങളെ വളർത്തണം. വാണിജ്യാടിസ്ഥാനത്തിൽ വളർത്തുവാൻ ആഗ്രഹിക്കുന്നവർ പരിശീലനം നേടിയിരിക്കണം. സമയ സൗകര്യമുള്ളവർക്ക് വിനോദമായും തൊഴിലായും, ആദായത്തിനായും വിഷമില്ലാതെ മത്സ്യം കഴിക്കുന്നതിനും മത്സ്യകൃഷി ചെയ്യാവുന്നതേയുള്ളൂ.

കൂടുതൽ വിവരങ്ങൾക്ക് ഭദ്രാസന ഇക്കോളജി വിഭാഗവുമായി ബന്ധപ്പെടാവുന്നതാണ്. 9447347899




ബഹു. സൺഡേസ്കൂൾ പ്രവർത്തകരേ,

സൺഡേസ്കൂൾ അദ്ധ്യയനവർഷം സമാപ്തിയിലെത്തി. 2016 പുതുവർഷത്തിൽ ജനുവരി 3നു തന്നെ യൂണിറ്റുകൾ പ്രവർത്തനമാരംഭിക്കുവാൻ തക്കവണ്ണം ക്രമീകരിക്കേണ്ടതാണ്. എല്ലാ ഇടവകയിലും കുട്ടികൾ പൂർണ്ണമായും പഠനം നടത്തുവാൻ തക്കവണ്ണം ഏവരുടേയും സഹകരണം ആവശ്യമാണ്.

**സോണൽ തല മത്സരം**

സൗത്ത് സെൻട്രൽ സോണിന്റെ പ്രഥമമത്സരം കേന്ദ്രനിർദ്ദേശപ്രകാരം 2015 നവംബർ 14-ാം തീയതി ശനിയാഴ്ച പുത്തൻകാവ് മെട്രോപോലീത്തൻ ഹയർസെക്കന്ററി സ്കൂളിൽ വച്ച് നടത്തപ്പെട്ടു. ചെങ്ങന്നൂർ ഭദ്രാസനം 42 പോയിന്റുകളോടെ ഒന്നാംസ്ഥാനം കരസ്ഥമാക്കി. ഇതിന് ആത്മാർത്ഥമായ പ്രോത്സാഹനം നൽകിയ അദ്ധ്യാപകർ മാതാപിതാക്കൾ പ്രത്യേകിച്ച് വിദ്യാർത്ഥികൾ എന്നിവരോടുള്ള നന്ദി പ്രത്യേകമായി അറിയിക്കുന്നു. കൂടാതെ കൂടുതൽ വ്യക്തിഗത പോയിന്റുകൾ നേടിയ ജിഷാ ബാബു അറത്തിൽ (13 പോയിന്റ്) ഏറ്റവും കൂടുതൽ പോയിന്റ് നേടിത്തന്ന തോട്ടപ്പുഴ മാർഗ്രീഗോറിയോസ് യൂണിറ്റ് (15 പോയിന്റ്) എന്നിവരോടും പ്രത്യേകമായി നന്ദി ഭദ്രാസനത്തിന്റെ പേരിയിൽ അറിയിക്കുന്നു. വിജയിച്ച താഴെപ്പറയുന്നവരെ അനുമോദിക്കുകയും ചെയ്യുന്നു.

**സബ് ജൂനിയർ പ്രസംഗം:** അനീറ്റ എൽസ വർഗീസ്, ഒന്നാം സ്ഥാനം. എം.ജി. എം. തോട്ടപ്പുഴ. **ജൂനിയർ - സംഗീതം:** അൻകുഷ് അനി തോമസ് രണ്ടാം സ്ഥാനം - സെന്റ് ഏലിയാസ് ബുധനൂർ, **ഗ്രൂപ്പ് സോംഗ്:** ജോഷ്ന ജോൺസൺ, മെറിൻ അച്ചാമ്മ കോശി, അൻകുഷ് അനി തോമസ്, സെന്റ്ഏലിയാസ്, ബുധനൂർ രണ്ടാംസ്ഥാനം

**വേദവാക്യം:** അനീഷ് വി. തോമസ്, സെന്റ് ഇഗ്നേഷ്യസ് ചെങ്ങന്നൂർ രണ്ടാംസ്ഥാനം.

**സീനിയർ പ്രസംഗം:** ഷാരോൺ ടോം തോമസ് രണ്ടാംസ്ഥാനം - സെന്റ് ആൻഡ്രൂസ്, പുത്തൻകാവ്

**വേദവാക്യം:** ലിനി ചെറിയാൻ, എം.ജി.എം. തോട്ടപ്പുഴ ഒന്നാംസ്ഥാനം

**പൊതുവിജ്ഞാനം:** ലിനിചെറിയാൻ, എം.ജി. എം. തോട്ടപ്പുഴ, ഒന്നാംസ്ഥാനം

**ഹയർ സെക്കൻഡറി ഉപന്യാസം: വേദവാക്യം:** ജിഷാ ബാബു, സെന്റ് ജോർജ്, അറത്തിൽ രണ്ടാം സ്ഥാനം

**പൊതുവിജ്ഞാനം: വേദവാക്യം:** ജിഷാബാബു, സെന്റ് ജോർജ്, അറത്തിൽ രണ്ടാംസ്ഥാനം

**ഔഗേൻ ബാവാ പ്രസംഗമത്സരം:** നവ്യാ ബീനാ മാത്യു, സെന്റ് ജോർജ്, അറത്തിൽ രണ്ടാം സ്ഥാനം

**മത്സരപരീക്ഷ**

ഡിസംബർ 26-ാം തീയതി ശനിയാഴ്ച മത്സരപരീക്ഷ ഇൻസ്പെക്ടർമാർ നിശ്ചയിക്കുന്ന ഡിസ്ട്രിക്ട് സെന്ററുകളിൽ വച്ച് നടത്തപ്പെടുന്നതാണ്. കഴിഞ്ഞവർഷത്തെപ്പോലെ കേന്ദ്രത്തിൽ നിന്നും നിരീക്ഷകരെ അയക്കുന്നതാണ്. 80% യൂണിറ്റ് തലത്തിൽ മാർക്ക് വാങ്ങിയ എല്ലാ വിദ്യാർത്ഥികൾക്കും മത്സരപരീക്ഷയിൽ പങ്കെടുക്കാം.

**അദ്ധ്യാപക പരിശീലനം**

പുതുവർഷക്ലാസുകൾക്ക് മുന്നോടിയായി ഈ വർഷം 2015 ഡിസംബർ 22-ാം തീയതി ചൊവ്വാഴ്ച പുത്തൻകാവ് മെട്രോപോലീത്തൻ ഹയർസെക്കൻഡറി സ്കൂളിൽ വച്ച് അദ്ധ്യാപകരും ക്ലാസ്സിൽ പങ്കെടുത്ത് സർട്ടിഫിക്കറ്റ് കരസ്ഥമാക്കേണ്ടതാണ്. പങ്കെടുക്കുന്ന അദ്ധ്യാപകരുടെ ലിസ്റ്റ് ഡിസംബർ 16-ാം തീയതിക്കു മുമ്പായി അതാതു ഡിസ്ട്രിക്ട് ഇൻസ്പെക്ടേഴ്സിനെ ഏല്പിക്കുവാൻ ശ്രദ്ധിക്കേണ്ടതാണ്.

**സ്റ്റുഡന്റ് കോച്ചിംഗ് ക്ലാസ്സ്**

മത്സരപരീക്ഷയിൽ പങ്കെടുക്കുന്ന വിദ്യാർത്ഥികൾക്കായി മുൻവർഷങ്ങളിലെപ്പോലെ ഭദ്രാസനതലത്തിൽ കോച്ചിംഗ് ക്ലാസ് ഡിസംബർ 19-ാം തീയതി നടത്തപ്പെടുന്നതാണ്. ബഥേൽ അരമനയിൽ വച്ച് നടത്തപ്പെടുന്ന ക്ലാസുകളിൽ വിദ്യാർത്ഥികളെ പങ്കെടുപ്പിക്കുവാൻ അദ്ധ്യാപകർ ശ്രദ്ധിക്കേണ്ടതാണ്. ഈ വർഷം 10,12 ക്ലാസുകളിലെ വിദ്യാർത്ഥികൾക്കുമാത്രമായിരിക്കും. കോച്ചിംഗ് ക്ലാസ്സ് നടത്തുക. എല്ലാവർക്കും ക്രിസ്തുമസ് ആശംസകൾ നേരുന്നു.

കൗൺസിലിനുവേണ്ടി
**വർഗ്ഗീസ് ജി. കാവുംപുറം**
ഡയറക്ടർ

# അഭിനന്ദനങ്ങൾ



**സൺഡേസ്കൂൾ സഹപാഠ്യമ ത്സരം സെൻട്രൽ സോൺ മത്സര ങ്ങളിൽ** ഹയർസെക്കൻഡറി വിഭാ ഗത്തിൽ പൊതുവിജ്ഞാനത്തിന് ഒന്നാംസ്ഥാനവും ഉപന്യാസത്തിന് ഒന്നാം സ്ഥാനവും വേദവാക്യ ത്തിന് രണ്ടാംസ്ഥാനവും നേടിയ **ജിഷ ബാബു** അറത്തിൽ സെന്റ് ജോർജ് മഹായിടവകയിലെ സൺഡേ സ്കൂൾ 12-ാം ക്ലാസ്സ് വിദ്യാർത്ഥിയാണ്.



ജൂനിയർ വേദവാക്യത്തിന് ഒന്നാം സ്ഥാനം ലഭിച്ച **അനീഷ് വി. തോമസ്** പൂവണ്ണേത്ത് സുനിൽ തോമസിന്റെയും ജിലു പോളി ന്റെയും മകൻ ചെങ്ങന്നൂർ സെന്റ് ഇഗ്നേഷ്യസ് ഓർത്തഡോക്സ് കത്തീഡ്രൽ സൺഡേസ്കൂൾ വിദ്യാർത്ഥി.





സീനിയർ വിഭാഗം പൊതുവി ജ്ഞാന മത്സരത്തിനും വേദവാക്യ മത്സരത്തിനും 1-ാം സ്ഥാനം കര സ്ഥമാക്കിയ **കുമാരി ലിനി ചെറി യാനും** സബ് ജൂനിയർ വിഭാഗം പ്രസംഗ മത്സരത്തിൽ 1-ാം സ്ഥാനം കരസ്ഥമാക്കിയ **കുമാരി അനീറ്റ എൽസ വറുഗീസും**. തോട്ടപ്പുഴ എം. ജി. എം. സൺഡേസ്കൂൾ വിദ്യാർത്ഥികളാണ്.

സീനിയർ വിഭാഗം പ്രസംഗമത്സര ത്തിൽ രണ്ടാം സ്ഥാനം നേടി **ശാരോൺ റ്റോം തോമസ്** പാണ്ട നാട് സെന്റ് മേരീസ് ഇടവക വികാരി ഫാ. കെ.ഒ. തോമസിന്റെയും പുത്തൻകാവ് എം.എച്ച്.എസ്. എസ്. ടീച്ചർ മറിയാമ്മ പി. തോമസിന്റെ മകനും പുത്തൻകാവ് സെന്റ് ആൻഡ്രൂസ് സൺഡേസ്കൂൾ വിദ്യാർത്ഥിയും കൊഴുവല്ലൂർ സെന്റ് ജോർജ് സീനിയർ സെക്കൻഡറി സ്കൂൾ വിദ്യാർത്ഥിയുമാണ്.

---



പത്തനാപുരം മൗണ്ട് താബോർ ട്രെയിനിംഗ് കോളജിൽ വച്ച് നടന്ന തോമ്മാ ദീവന്നാസ്യോസ് മെമ്മോറിയൽ അഖിലമലങ്കര കലാസാഹിത്യ മൽസരങ്ങളിൽ സീനിയർ വിഭാഗം പ്രസംഗത്തിൽ ഒന്നാം സ്ഥാനം കരസ്ഥമാക്കിയ **നവീൻ പ്രിൻസ് തോമസ്** എം.ജി. എം. ബഥേൽ സണ്ടേസ്കൂൾ അംഗവും കരിങ്ങാട്ടിൽ പ്രിൻസ് ജോണിന്റെയും ബിജി പ്രിൻസി ന്റെയും മകനുമാണ്.



സൗത്ത് സെൻട്രൽ സോൺ ഹയർസെക്കൻഡറി വിഭാഗം പ്രസംഗ മത്സരത്തിൽ രണ്ടാം സ്ഥാനം ലഭിച്ച **നവ്യാ ബീനാ മാത്യു.** പന്തളം അറത്തിൽ സെന്റ് ജോർജ്ജ് മഹാ ഇടവക അംഗമാ ണ്. അടൂർ പോളിടെക്നിക് കോളേജ് അദ്ധ്യാപകൻ വർഗീസ് മാത്യുവിന്റെയും തുമ്പമൺ എം. ജി. യു. പി. സ്കൂൾ ഹെഡ്മിസ്ട്രസ് ബീനാ കെ. തോമസിന്റെയും മകളാണ്.



സൗത്ത് സെൻട്രൽ സോൺ ജൂനിയർ സിംഗിൾ സോംഗിൽ രണ്ടാം സ്ഥാനം ലഭിച്ച **അങ്കുഷ് അനു തോമസ്.** ബുധനൂർ സെന്റ് ഏലിയാസ് ഇടവകാംഗം മാമ്പ ള്ളിൽ ശ്രീ. അനിയൻ തോമസി ന്റെയും ജോയ്സ് അനിയന്റെയും മകനാണ്.

---



2013ൽ തൊടുപുഴയിൽ നടന്ന കേരള ഫെൻസിങ്ങ് ചാമ്പ്യൻഷി പ്പിൽ മൂന്നാംസ്ഥാനവും 2014ൽ ചങ്ങനാശ്ശേരിയിൽ വച്ച് നടന്ന എം. ജി. യൂണിവേഴ്സിറ്റി ഫെൻസിങ്ങ് ചാമ്പ്യൻഷിപ്പിൽ 2-ാം സ്ഥാനവും 2015-ൽ തിരുവനന്തപുരത്ത് വച്ച് നടന്ന ഫെൻസിങ്ങ് ചാമ്പ്യൻഷിപ്പിൽ 2-ാംസ്ഥാനവും 2015 ഒക്ടോബറിൽ കന്യാകുമാരിയിൽ വച്ച് നടന്ന നാഷ ണൽ ഫെൻസിങ്ങ് ചാമ്പ്യൻഷിപ്പിൽ വ്യക്തിഗത ഇനത്തിലും, ഗ്രൂപ്പ് ഇനത്തിലും ഗോൾഡ് മെഡൽ കരസ്ഥമാക്കി. 2016-ൽ മലേഷ്യയിൽ വെച്ച് നട ക്കുന്ന ഇന്റർ നാഷണൽ ചാമ്പ്യൻഷിപ്പിൽ പങ്കെ ടുക്കുവാൻ യോഗ്യതയും നേടിയ **തരുൺ എം. ജോസഫ്.** ആറ്റുവ സെന്റ് ബർസൗമ ഓർത്തഡോ ക്സ്ഇടവക അംഗം ഐരാണിക്കുടി പാലത്തും തലയ്ക്കൽ ജോസഫ് സി. മാത്യുവിന്റെയും പി. സൂസമ്മയുടെയും മകനാണ്. പത്തനംതിട്ട കാതോ ലിക്കേറ്റ് കോളേജ് ബികോം മൂന്നാം വർഷ വിദ്യാർത്ഥി.

# നാല് പതിറ്റാുകൾക്കുശേഷം വി. മാർത്തോമ്മാ ശ്ലീഹായുടെ ദുഖ്റോനൊ പെരുന്നാൾ മാന്തളിർ പള്ളിയിൽ

പന്തളം മാന്തളിർ സെന്റ്തോമസ് ഓർത്തഡോക്സ് ദേവാലയം 40 വർഷങ്ങൾക്കുശേഷം ആദ്യമായി പരിശുദ്ധ മാർത്തോമ്മാ ശ്ലീഹായുടെ ദുഖ്റോനൊ പെരുന്നാൾ 2015 ഡിസംബർ മാസം 12-ാം തീയതി മുതൽ 21-ാം തീയതി വരെ പ്രൗഢവും ഭക്തിപുരസ്സരവും കൊണ്ടാടപ്പെടുന്നു.

1975-ൽ ഓർത്തഡോക്സ് - പാത്രിയർക്കീസ് വിഭാഗങ്ങൾ തമ്മിലുള്ള തർക്കത്തെ തുടർന്ന് ചെങ്ങന്നൂർ ആർ. ഡി. ഒ. റിസീവർ കസ്റ്റഡിയിലെടുത്തിരുന്ന ദേവാലയം കഴിഞ്ഞ നാല് പതിറ്റാണ്ട് അനേകം കേസുകൾ വിവിധ കോടതികളിൽ നടന്നതിനുശേഷം അവസാനമായി ഓർത്തഡോക്സ് വിഭാഗത്തിന് അനുകൂലമായ വിധിയുണ്ടായി. ബഹുമാനപ്പെട്ട സുപ്രീംകോടതിയുടെ 1995ലെ വിധിയിൽ മാന്തളിർ പള്ളിയും സ്വത്തുക്കളും പ്രത്യേകം ഉൾപ്പെടുത്തിയിട്ടുള്ളതിനാൽ 2015 ഏപ്രിൽ മാസം 28-ാം തീയതി ബഹുമാനപ്പെട്ട ഹൈക്കോടതിയുടെ CRL. RP 210/2014 കേസിന്റെ വിധിയുമാണ് ഓർത്തഡോക്സ് വിഭാഗത്തിന് ദേവാലയം ലഭിക്കുവാൻ കാരണം. തുടർന്ന് 2015 ജൂലൈ 18-ാം തീയതി മലങ്കര സഭയുടെയും ഭദ്രാസനത്തിന്റെയും സഹായത്തോടെ ഇടവക ഒന്നടങ്കം ഈ ദേവാലയത്തിൽ കയറി വി. കുർബ്ബാന അർപ്പിച്ചു.

2015 ഡിസംബർ 12-ാം തീയതി വൈകിട്ട് കൊടിമരഘോഷയാത്രയോടെ 40 വർഷങ്ങൾക്കുശേഷമുള്ള ഇടവക പെരുന്നാളിന് തുടക്കം കുറിക്കും. ഡിസംബർ 13-ാം തീയതി വി. കുർബ്ബാനയ്ക്ക് ശേഷം കൊടിയേറ്റ്,തുടർന്ന് ഭദ്രാസന യുവജനസംഗമം, ഡിസംബർ 16-ാം തീയതി 10 മണിക്ക് ഭദ്രാസന മാർത്തമറിയം സമാജം സമ്മേളനം, 17, 18 തീയതികളിൽ കൺവൻഷൻ, 19-ാം തീയതി ശനിയാഴ്ച വി. കുർബ്ബാന, തുടർന്ന് 10.30ന് ഭദ്രാസന ബാലസമാജം സമ്മേളനം, 20-ാം തീയതി വി. കുർബ്ബാന, 10 മണി മുതൽ കുടകുത്തി നേർച്ച, വൈകിട്ട് 5.30ന് മാന്തുക കുരിശടിയിൽ നിന്നും ഭക്തിനിർഭരമായ റാസ, 8 മണിക്ക് ദേവാലയത്തിൽ ശ്ലൈഹീക വാഴ്വ്, ആകാശദീപക്കാഴ്ച, വാദ്യമേളഡിസ്പ്ലേ, 21-ാം തീയതി ആദ്യമായി വി. മൂന്നിന്മേൽ കുർബ്ബാന, അടൂർ കടമ്പനാട് ഭദ്രാസനാധിപൻ അഭി. സഖറിയാസ് മാർ അപ്രേം തിരുമേനിയുടെ മുഖ്യ കാർമ്മികത്വത്തിൽ. തുടർന്ന് സാംസ്കാരിക സമ്മേളനം, നേർച്ചവിളമ്പ്, വൈകിട്ട് 6 മണിക്ക് പാലാ കമ്മ്യൂണിക്കേഷൻസിന്റെ ബൈബിൾ ഡ്രാമാസ്കോപ്പ് നാടകം, 'അബ്രഹാം.' ഈ പെരുന്നാളിന്റെ ക്രമീകരണങ്ങൾക്ക് വികാരി ഫാ. ജോൺ പി. ഉമ്മൻ പനകുറ്റിയിൽ, ട്രസ്റ്റി സണ്ണി ജോസഫ്, സെക്രട്ടറി വി. എം. ഫിലിപ്പ്, ജനറൽ കൺവീനർ ബിജു പടിഞ്ഞാറെപീടികയിൽ എന്നിവരുടെ നേതൃത്വത്തിൽ വിവിധ കമ്മറ്റികൾ പ്രവർത്തിക്കുന്നു.

---




## വിവാഹം, വിവാഹ വാർഷികം
## ചരമ വാർഷികം, ജന്മദിനം
## സ്ഥാപന പരസ്യങ്ങൾ
## എന്നിവ മിതമായ നിരക്കിൽ
## പ്രസിദ്ധീകരിക്കുന്നു

## വായിക്കുക...
## വരിക്കാരാവുക...
## വിശ്വാസത്തിൽ വളരുക...



- സമകാലീന വിഷയങ്ങൾ
- ഈടുറ്റ ലേഖനങ്ങൾ
- പ്രശസ്തരായ ലേഖകർ
- വിശ്വാസ പഠനങ്ങൾ
- വേദപുസ്തക വിചിന്തനങ്ങൾ
- ഭദ്രാസന/ഇടവക വാർത്തകൾ
- തൊഴിൽ അവസരങ്ങൾ
- ആത്മീയ പ്രവർത്തകർക്ക് ഒരു ഉത്തമ വഴികാട്ടി

## പ്രിയപ്പെട്ടവർക്ക് ഒരു സമ്മാനം

പ്രിയപ്പെട്ടവർക്കുവേണ്ടി വരിസംഖ്യ അടച്ച്
ഒരു ബഥേൽ പത്രിക സമ്മാനമായി നൽകൂ...

**ആകർഷകമായ കമ്മീഷൻ വ്യവസ്ഥയിൽ ബഥേൽ പത്രിക പ്രചാരകരെ ക്ഷണിക്കുന്നു.**

## വരിസംഖ്യ പുതുക്കുവാൻ

- പരുമല MOC ബുക്ക് ഷോപ്പ്
- ബഥേൽ അരമന ഓഫീസ്
- ചെങ്ങന്നൂർ കൺവൻഷൻ നഗർ

ബാങ്ക്‌വഴി വരിസംഖ്യ പുതുക്കുന്നവർ
www.bethelpathrika.org/subscription
എന്ന പേജ് സന്ദർശിക്കുക..



**BETHEL PATHRIKA.**
P.B. No. 38, Chengannur, Kerala. 689121, Ph. / Fax : +91 479 2451331
E-mail: bethelpatrika@gmail.com website : www.bethelpatrika.org

**കഴിഞ്ഞ 28 വർഷമായി മുടങ്ങാതെ പ്രസിദ്ധീകരിക്കുന്നു...**